# ചന്ദ്രഗുപ്തൻ

(ദ്വിജേന്ദ്രലാൽ റോയി.)

ഗ്രന്ഥകർത്രി:

പി. കുഞ്ഞിലക്ഷ്മി അമ്മ.




TRICHUR

SARASWATHI (ELEC.) PTG. & PBG. HOUSE.

1941/1116.

# ചന്ദ്രഗുപ്തൻ

(ദ്വിജേന്ദ്രലാൽ റോയി.)



ഭാഷാകർത്രി:

പി. കുഞ്ഞിലക്ഷ്മി അമ്മ.



SPP

TRICHUR
SARASWATHI (ELEC.) PTG. & PBG. HOUSE.
1941/1116.

PRICE 1 Re. 4 As.] Copy-right to Publishers [വില 1ക. 4ണ.

# ചന്ദ്രഗുപ്തൻ

## അങ്കം ൧.

### രംഗം ൧.

സ്ഥലം—സിന്ധുനദീതീരം; ദൂരത്തായി യവനന്മാരുടെ കപ്പൽത്താവളം.

സമയം—സന്ധ്യ. (പുറംവശത്തു്, ശിബിരത്തിനു മുമ്പിൽ അലക്സാണ്ടറും സെല്യൂക്കസ്സും, മറയുന്ന സൂര്യനെ നോക്കിനിൽക്കുന്നു. ഹെലൻ സെല്യൂക്കസിന്റെ കൈ പിടിച്ചു തൊട്ടരികിൽ നില്ക്കുന്നു. അസ്തമനരശ്മികൾ അവരുടെ മുഖത്തു പതിയുന്നു.)

അലക്സാണ്ടർ: സെല്യൂക്കസ്—ഈ രാജ്യം ഒരു വിശേഷവിധിയുള്ളതാണെന്ന കാര്യത്തിൽ ഒരു പക്ഷമില്ല. പകൽ സമയം ചുട്ടുപഴുത്ത ദിനകരബിംബം ഈ വിസ്തൃത ഭൂമിയുടെ മുകളിൽ നീലാംബരത്തിൽകൂടി ഉദ്ദീപ്തമായി കടന്നു പോകുന്നു. രാത്രി നേരത്തു കുളിർ തിങ്കൾ പൊഴിയുന്ന പൂനിലാവിൽ ഈ രാജ്യം അങ്ങിനെ ആറാടി നിൽക്കുന്നു. ഇങ്ങനെ രാത്രിയിലെ മിന്നിത്തിളങ്ങുന്ന കോടാനുകോടി നക്ഷത്രങ്ങൾ ഇതിന്റെ മുകൾത്തട്ടിനെ വിതാനിക്കുന്നു—സെല്യൂക്കസ്, ഈ കാഴ്ചകൾ എന്നെ സ്തബ്ധനാക്കുന്നു—മനസ്സു വിസ്മയംകൊണ്ടു നിറയുന്നു. വർഷക്കാലത്തു കരിങ്കാറുകൾ കാട്ടുവീരന്മാരെപ്പോലെ നഭോവീഥിയിലെത്തി നിരന്നു നിൽക്കുമ്പോൾ ഞാൻ പകച്ചുനോക്കിക്കൊ

ണ്ടു പറന്നുപോകുന്നു. ഈ മഹാരാജ്യത്തിന്റെ ചൂഡാരത്നമായ ഹിമാലയം—നീലാകാശത്തിലേക്കു തലയുയർത്തിപ്പിടിച്ചുനില്ക്കുന്ന ആ മഹാദ്രി—മഞ്ഞണിഞ്ഞെപ്പോഴും ചാർത്തി കളങ്കമില്ലാതെ നിലകൊള്ളുന്നു. കളിച്ചുപുളച്ചൊഴുകുന്ന ആയിരമായിരം നദനദികൾ, സ്വാതന്ത്ര്യപ്പുതപ്പുപോലെ പടർന്ന മണൽക്കാടുകൾ കൊണ്ടു കളിക്കുന്ന തെളിപ്പുഴകൾ എല്ലാം ആശ്ചര്യകരംതന്നെ.

സെല്യൂക്കസ്: വാസ്തവമാണു തിയമേനി!

അലക്: നോക്കൂ സെല്യൂക്കസ്—മേഘം വിതാനകാരം പൂണ്ടു തലയും പൊക്കിപ്പിടിച്ചു നില്ക്കുന്ന താലവൃക്ഷങ്ങൾ, ചിലേടം കുളിർതണൽ ചുറ്റുപാടും വിരിച്ചു നിലകൊള്ളുന്ന വടവൃക്ഷങ്ങൾ, ചിലേടത്തു ഹിംസയോടൊപ്പം ചുരുണ്ടുകിടക്കുന്ന ക്രൂരൻ പെരുമ്പാമ്പുകൾ, മറ്റേടം മുറ്റിത്തഴച്ചു കൊമ്പുകൾ ചൂടി നിന്നിടും പെട്ട കണ്ണുകളാൽ ശൂന്യവനാന്തരത്തെ തൊട്ടുഴിഞ്ഞു് എങ്ങും സ്വച്ഛന്ദവിഹാരം ചെയ്യുന്ന പുള്ളിമാൻ കൂട്ടങ്ങൾ. എന്നാൽ ഇവയെല്ലാം മീതെയായി മറ്റൊരു വസ്തുവുണ്ടു്. അതെ—ഈ രാജ്യം ഭരിച്ചുപോരുന്ന വർഗ്ഗത്തെ—സൌന്ദര്യവും, സൌമ്യതയും, തന്റേടനിറവും കലർന്ന ഒരുതരം മനുഷ്യർ നിറഞ്ഞ ആ സമുദായത്തെ—കുറിച്ചാണു ഞാൻ പറയുന്നതു്. ആ മനുഷ്യവർഗ്ഗത്തിന്റെ മുഖത്തു ശൈശവത്തിന്റെ നിഷ്കളങ്കതയുണ്ടു്, ഉടലിലൊ വജ്രത്തിന്റെ ഉറപ്പുണ്ടു്, കണ്ണുകളിലൊ വാളും വെട്ടിക്കളിക്കുന്ന സൂര്യപ്രഭയുണ്ടു്.—ഇത്തരം പൌരുഷത്തെ ജയിച്ചടക്കുന്നതിലൊരു രസമുണ്ടു്—സെല്യൂക്കസ്സിനു് സംശയമില്ല, ബന്ധനസ്ഥനായ രാജാ പുരുഷോത്തമൻ പറഞ്ഞ വാക്കു് എന്താണെന്നു്?

സെല്യൂക്. എന്താണതു തിയമേനി?

അലക്: പുരുഷോത്തമനോടു ഞാൻ ചോദിച്ചു—“അങ്ങൾ എന്തുതരം പെരുമാറ്റത്തെയാണു് എന്നിൽനിന്നു പ്രതീക്ഷി

ക്കുന്നതു്? എന്നു്. ഏറ്റുമുട്ടിപ്പരാജിതനായതിൽ അ ദ്ദേഹം മറുപടി നൽകി—"അരചൻ അരചനു നൽകാറുള്ളതെന്തോ, ആ സ്വീകരണത്തെയാണു ഞാൻ താങ്കളിൽനിന്നു് അവകാശപ്പെടുന്നതു്."—ഞാൻ ഇതുകേട്ടതിശയിച്ചുപോയി. രാജാ പുരുഷോത്തമനെ ഞാൻ സ്വതന്ത്രനായി വിട്ടയച്ചു—അദ്ദേഹത്തിന്റെ രാജ്യം തിരിച്ചു നൽകി. വല്ലാത്ത വർഗ്ഗമാണിവർഗ്ഗം.

സെല്യൂ: തിരുമേനി, മഹാത്മാക്കൾ പറയുന്നതിൽ ആർക്കാണു സംശയം?

അലക്: മഹാത്മാവു്! ആരാണു സെല്യൂക്കസ്, മഹാത്മാവു്? അതുകുറിച്ചു ഉത്തരം വരുംകാലങ്ങൾക്കു് എന്റെ മറുപടിയാണുള്ളതു്? മഹത്വമെന്നതിനിടവെച്ചുനോക്കപ്പെട്ടാലും ശരി—ഒന്നുമൊന്നില്ലാത്ത നിഷ്കൃതിയുള്ളവനോ? ഈ വിജയയാത്രയുടെ പിന്നിൽ സാമ്രാജ്യമോഹമില്ലെന്നു ശങ്കിക്കരുതെന്നുവെച്ചു മനസ്സിലായിരിക്കാം. ഞങ്ങളുടെ യാത്രയുടെ പരമോദ്ദേശം—മന സ്സമയം പോകാനുള്ള വെറും നേരമ്പോക്കു്, മറ്റൊന്നു്—ലോകയാത്രയിൽ പുകൾപ്പെട്ടവരുടെ കാലടിപ്പാടു പതിച്ചു പോകണമെന്ന മോഹം!

സെല്യൂ: പിന്നെയെന്താണു തിരുമേനി അങ്ങു വിജയയാത്ര മുഴുമിക്കാതെ തിരിച്ചുപോകുവാൻ ശ്രമിക്കുന്നതു്.

അലക്: പുതിയ ഒരു യവന സൈന്യവിഭാഗത്തിന്റെ പിന്തുണയില്ലാതെ ഇനി വിജയശ്രീ അടുത്തണയുകയില്ല. ഞാനാലോചിക്കുകയാണു്—അതെ ആ അത്ഭുതസംഭവത്തെക്കുറിച്ചു തന്നെ! വിശ്വമായ സൃഷ്ടിബോധമില്ലാതെ നിന്നുകിടക്കുന്ന നഗരങ്ങളെ ചവുട്ടിമെതിച്ചു ക്ലേശമില്ലാതെ യവനശ്രീ മുന്നോട്ടു പാഞ്ഞുപോയി. യവനപ്രഭാവത്തിന്റെ മഹാപ്രവാഹത്തിൽ മദ്ധ്യേഷ്യ മുഴുവനും മുങ്ങിപ്പോയി—ഏഷ്യയുടെ ഹൃദയം പകുതിയും വിറച്ചുകൊണ്ടുനിന്നുപോയി. ഭവിഷ്യത്തിനെപ്പോലെ തടുത്താൽ

നില്ക്കാത്ത എന്റെ ഈ പൌരുഷം—കൂട്ടക്കൊലപോലെ ഭയങ്കരമായ എന്റെ ഈ പൌരുഷം—ഭൂകമ്പംപോലെ നിർദ്ദയമായ ഈ പൌരുഷം—ഏഷ്യയുടെ പാതിഭാഗത്തിൽക്കൂടി ചെങ്കോലേന്തി തന്റെ തേരുകൾ വലിച്ചുംകൊണ്ടു മുന്നോട്ടുനീങ്ങി—എന്നാലാ വിജയരഥം പിടിച്ചുനിർത്തപ്പെട്ടു. അതെ, ആദ്യത്തേതും അവസാനത്തേതുമായ ആ പരാജയസംഭവം ഇവിടെവെച്ചുണ്ടായി—ഈ സത്‌ലജ് നദീതീരത്തുവെച്ച്!

(ചന്ദ്രഗുപ്തനെ തടവുകാരനാക്കിപ്പിടിച്ച് എന്റിഗോണസ് വരുന്നു.)

അലക്: എന്താണിത് എന്റിഗോണസ്. ഇയാളെന്താണ്?

എന്റി: ചാരനാണിയാൾ, ചാരൻ.

സെല്യൂ: എന്ത്?

അലക്: ചാരൻ?

എന്റി—നമ്മുടെ പടകുടീരത്തിനു പിന്നിൽ വിജനമായ ഒരിടത്തിരുന്ന് ഇയാൾ ഓലയിലെന്തോ കുത്തിക്കുറിക്കുകയായിരുന്നു. ഞാനതു കണ്ടെത്തി—ആ കുറിമാനം ഇയാൾ എന്റെ നേർക്ക് നീട്ടിക്കാട്ടി. എന്നാൽ വായിക്കാൻ വയ്യാത്ത ഭാഷയിലാണ് ആ കുറിമാനം. അതാണിയാളെ തിരുമുമ്പിൽ ഹാജരാക്കിയതു്.

അലക്: ഹേ യുവാവേ, എന്താണ് താങ്കൾ കുത്തിക്കുറിച്ചിരുന്നതു്?—നേര് പറയൂ.

ചന്ദ്രഗുപ്തൻ: നേരുപറയാം. നുണപറയില്ല. ഭാരതീയർ നുണ പറയാൻ ഇതേവരെ പഠിച്ചിട്ടില്ല ചക്രവർത്തി.

(അലക്സാണ്ടർ സെല്യൂക്കസ്സിന്റെ മുഖത്തേക്ക് നോക്കിയിട്ട് വീണ്ടും യുവാവോട്.)

അലെക്: ശരി ശരി. ഒന്നു പറയൂ—എന്താണു താങ്കൾ കുറിച്ചിരുന്നതു്?

ചന്ദ്ര: എല്ലാം ഇന്നു പറയാം. ഞാനവിടത്തെ പട്ടാളയാത്രാക്രമം, വ്യൂഹനിർമ്മാണസൂത്രം, യുദ്ധപ്രവർത്തനതന്ത്രം—എല്ലാം ഒരു ഗുരുവിന്റെ അടുക്കൽനിന്നു പഠിക്കുകയായിരുന്നു.

അലെക്: ആരുടെ അടുക്കൽനിന്നു്?

ചന്ദ്ര: ഈ പടത്തലവന്റെ അടുക്കൽനിന്നു്—

അലെക്: ഇക്കേട്ടതു വാസ്തവമാണോ സെല്യൂക്കസ്?

സെല്യൂ: അതെ.

അലെക്: (ചന്ദ്രഗുപ്തനോടു്) പിന്നെ?—

ചന്ദ്ര: അതിനിടയ്ക്കാണു യവനസേന തിരിച്ചു പോകാൻ തീരുമാനിച്ച വർത്തമാനം കേട്ടതു്. പഠിച്ച ഭാഗങ്ങൾ ഞാൻ താളിയോലയിൽ കുറിച്ചുവെക്കുകയായിരുന്നു.

അലെക്: എന്തുദ്ദേശത്തിൽ?—

ചന്ദ്ര: നികൃഷ്ടമായ എന്തെങ്കിലുമൊന്നു ഉദ്ദേശത്തിലല്ല.

അലെക്: പിന്നെ?—

ചന്ദ്ര: അതോ പറയാം. തിരുമേനി—മഗധരാജകുമാരനായ ചന്ദ്രഗുപ്തനാണു ഞാൻ.

എന്റെ അച്ഛന്റെ സപത്നീജ്യേഷ്ഠപുത്രനായ നന്ദൻ രാജ്യസിംഹാസനം കൈക്കലാക്കി, എന്നെ നാടുകടത്താനും വിധിച്ചു. മഞ്ചത്തിലേറിയ ആ അടിമയുടെ ചൂടു് ഉള്ളിലൊതുക്കിക്കൊണ്ടു പകവീട്ടാനുള്ള സമയം കാത്തു്, ഞാൻ അതിർത്തി ചുറ്റി അലയുകയാണു്.

അലെക്: ശരി; പിന്നീടു്—

ചന്ദ്ര: അതിനിടയിലായിരിക്കയാണു് ഒരു ദിവസം മാസിഡോണിയയിലെ മഹാവീരന്റെ വിജയവാർത്ത ഞാൻ കേട്ടതു്. ആ വിജയയാത്ര! ആഹോ എത്രയെത്ര പാതിരാഗമങ്ങളും—നഗരഗ്രാമ

ങ്ങളും നദികളും നിറഞ്ഞ ആ ഭൂവിഭാഗമാകെയും അതിന്റെ മുമ്പിൽ മുട്ടുകുത്തിക്കിടന്നു! വാനോളമുയർന്ന ഗിരിശിഖരങ്ങൾ പിന്നിട്ടുവന്ന വിജയയാത്ര!—ഭാരതവർഷത്തിൽക്കടന്നു് ആൎയ്യശൌൎയ്യപ്രദീപത്തെ—രാജാ പുരുഷോത്തമനെ—ബന്ധനസ്ഥനാക്കിയ ആ വിജയയാത്ര! ചക്രവർത്തി തിരുമേനി, യാതൊന്നു വളപ്പുരികം ചുളിച്ചപ്പോൾ പൃഥ്വ്യാൎദ്ധഭൂവിഭാഗം അതിന്റെ മുമ്പിൽ തലകുനിച്ചുവോ ആ പൌരുഷത്തെ—ആ വിജയശൌൎയ്യത്തെ നേരിൽ കണ്ടു നിൎവൃതികൊള്ളുവാൻ വന്നതാണു ഞാൻ. ആളിന്റെ വിശ്വവിജയംകൊണ്ടു വിസ്മയത്തെ കിടുകിട വിറപ്പിച്ച ആ മഹാശക്തി ഇവിടെ മറഞ്ഞുകിടക്കുന്നു എന്നു കണ്ടുപഠിക്കാൻ വന്നതാണു ഞാൻ. അന്നു മുതൽ ഞാൻ മഹാനായ സേനാപതിയെ വിദ്യാൎത്ഥിയായി സേവിച്ചുവന്നു. പോയ്പോയ രാജ്യം വീണ്ടെടുക്കുക:- ഇതാണെന്റെ ജീവിതലക്ഷ്യം—അതെ ഇതുമാത്രം—ഇതുമാത്രം.

(സികന്ദർ സെല്യൂക്കസ്സിന്റെ നേരെ നോക്കുന്നു.)

സെല്യൂ: തിരുമേനി ഇത്രത്തോളമൊന്നും ഞാൻ മനസ്സിലാക്കിയിരുന്നില്ല. സുമുഖനായ ഈ യുവാവുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതിലൊരു രസം തോന്നി. അങ്ങിനെ കൂട്ടത്തിൽ യവനയുദ്ധകലയെക്കുറിച്ചും സംസാരിച്ചുപോയി; ഞാനറിഞ്ഞില്ല, ഈ ചെറുപ്പക്കാരൻ ഒരു വിശ്വാസഘാതകനാണെന്നു്.

എന്റി: ആരാണു വിശ്വാസഘാതകൻ?

സെല്യൂ: ഈ നില്ക്കുന്ന യുവാവു്!

എന്റി: ഈ യുവാവല്ല താനാണു വിശ്വാസഘാതകൻ.

സെല്യൂ: എടോ എന്റി ഗോണസ് എന്റെ പ്രായത്തെ താൻ വിലവെച്ചില്ലെന്നതല്ല എന്റെ അധികാരപദവിയെ താൻ മറന്നതിലാണു് എനിക്കാക്ഷേപം.

എൻറി: അതെ—യവനസേനാപതിയായ സെല്യൂക്കസ് എന്നു എനിക്കറിയാം—എന്നാലതെ സമയത്തു വിശ്വാസഘാതകനാണെന്ന വസ്തുതകൂടി!

സെല്യൂ: എൻറി ഗോണസ്! (വാളൂരുന്നു അതേസമയത്തു എൻറി ഗോണസ് വാളൂരി സെല്യൂക്കസ്സിൻെറ കഴുത്തിനു നേരെ ആഞ്ഞുവെട്ടുകയും മിന്നൽ വേഗത്തിലുണ്ടായ ചന്ദ്രഗുപ്തൻെറ വാൾവീശലൊന്നു വെട്ടു തടയപ്പെടുകയും എൻറി ഗോണസ്സു ചന്ദ്രഗുപ്തൻെറ നേരെ തിരിയുകയും ചെയ്യുന്നു.)

അലക്: അവിടെ നില്ക്കു!

(ചന്ദ്രഗുപ്തൻെറ വെട്ടേറ്റു എൻറി ഗോണസ്സിൻെറ വാൾ തെറിച്ചുവീഴുന്നു.)

അലക്: എൻറി ഗോണസ്!

(എൻറി ഗോണസ് ലജ്ജിച്ചു തലതാഴ്ത്തുന്നു.)

അലക്: ചെറിയൊരു സേനാപതിയായ താൻ ഇത്ര ഗർവ്വിഷ്ഠനാണെന്ന കഥ ഞാനറിഞ്ഞിരുന്നില്ല. ഈ നിമിഷം താൻ രാജ്യം വിട്ടു പുറത്തുപോകണം. സ്വപ്നത്തിൽപോലുമോർക്കാത്ത സംഭവം കണ്ടു ഞാൻ അമ്പരന്നുപോയി. ഇതാ ഈ നിമിഷത്തിൽ തന്നെ ഞാൻ രാജ്യഭ്രഷ്ടനാക്കിയിരിക്കുന്നു. (എൻറി ഗോണസ് പോകുന്നു.)

അലക്: സെല്യൂക്കസ്, താങ്കളുടെ കൈക്കുറ്റം—അത്ര വലുതൊന്നുമല്ല—എന്നാൽ ലോകലോക കാര്യമോർമ്മവെക്കുക—യവന സാമ്രാജ്യത്തിൻെറ മുമ്പിൽവെച്ചു യവന സേനാപതി കണ്ണുതട്ടിമിഴിക്കാൻ മടിച്ചില്ലെന്ന കാര്യം—അതെ അതോർമ്മയിരിക്കട്ടെ—പിന്നെ—ഹേ! യുവാവേ?

ചന്ദ്ര: ചക്രവർത്തി!

അലക്: തന്നെ തടങ്ങലിൽ വെയ്ക്കാൻ കല്പനകൊടുക്കേണ്ടിയാണെങ്കിലൊ,

ചന്ദ്ര: എന്തു കരാറു കല്പിച്ചാണാവോ?

അലക്: എതിരാളികളുടെ ചാരനായി താൻ യവനപാളയത്തിൽ കടന്നുകൂടി എന്ന കരാറുപ്രകാരംതന്നെ.

ചന്ദ്ര: ഈ കരാറു കല്പിച്ചോ? കഷ്ടം. സികന്ദർഷാ വീരനാണെന്നാണു ഞാൻ കേട്ടിരുന്നതു്. എന്നാലിന്നു് അനുഭവം മറിച്ചായിപ്പോയി. ഒരു രാജകുമാരനെ—നാടും വീടുമില്ലാത്ത അശരണനായ ഒരു ഹിന്ദുരാജകുമാരനെ—ഒരു യുദ്ധവിദ്യാർത്ഥിയെ കണ്ടു പേടിച്ചുപോയ ഭീരു. സികന്ദർഷാ ഇത്ര താഴ്ന്ന മനഃസ്ഥിതിക്കാരനാണെന്നു ഞാനറിഞ്ഞില്ല.

അലക്: സെല്യൂക്കസ്, അവനെപ്പിടിച്ചു ആമം വെക്കൂ.

ചന്ദ്ര: എന്നെ വേണമെങ്കിൽ കൊല്ലാം. എന്നാൽ ചന്ദ്രഗുപ്തനെ ജീവനോടെ പിടികിട്ടുകയില്ല.

( വാളൂരുന്നു. )

അലക്: (ചിരിച്ചു്) ഭേഷ്! മിടുക്കൻ—നീതന്നെ ചൊറുചൊറുക്കുള്ള ചെറുപ്പക്കാരൻ. നിനക്കു പോകാം. താൻ പരീക്ഷയിൽ ജയിച്ചു. നാട്ടിലേക്കു തിരിച്ചുപോകൂ. നോക്കൂ:—സികന്ദർഷാ യാത്രാവസരത്തിൽ ഇങ്ങിനെ പ്രവചിക്കുന്നു. "ചന്ദ്രഗുപ്തൻ ഒരു കാലത്തു സാമ്രാജ്യം നേടും; മഹാസാമ്രാജ്യം സ്ഥാപിക്കും!"—പൊയ്ക്കോ: താൻ സ്വതന്ത്രനാണു്.

---

## രംഗം ൨.

സ്ഥലം—ശ്മശാനം.

സമയം—പ്രഭാതം.

(ചാണക്യൻ ഏകാകിയായിരിക്കുന്നു.)

ചാണക്യൻ: ചളികെട്ടിനില്ക്കുന്ന ഈ പ്രദേശത്തുനിന്നു പുകവള്ളി പടർന്നു കേറുന്നു. എല്ലുകളിൽ പാറി നില്ക്കുന്ന മാം

സത്തിന്റെ ദുസ്സഹദുർഗ്ഗന്ധം വായുമണ്ഡലത്തെത്തന്നെ വിഷ്പ്പൂട്ടി ക്കംപോലെ തോന്നുന്നു, ഇടതിങ്ങിട്ടുള്ള നാറ്റുകളുടെ കറ ഈ ഭയങ്കരനിഗ്ഗൂഢതയെ ചേർക്കുന്നു. ഉഷസ്സിന്റെ ശരീരമൊക്കെയും ചോരപ്പട്ടു നിറമണിഞ്ഞു കാണപ്പെടുന്നു. ഹാ ഭീഷണതേ— നീയെത്ര സുന്ദരിയാണ്! അതാണു നിത്യം രാവിലെ നിന്റെ മുഖം ഒരു നോക്കു കാണാൻവേണ്ടി ഞാൻ ഗ്രാമം വിട്ട് ഇവിടെ യെത്തുന്നത്. അതെ, നിന്റെ ഭീഷണതയിൽ—നിന്റെ ഹിംസാ വ്യാപ്തിയിൽ മുങ്ങിക്കളിക്കുവാൻ. പിന്നെ നീയെന്നെന്തു പഠി പ്പിച്ചില്ല?—ലോകത്തെ വെറുക്കാൻ—മനുഷ്യരെ പരിഹസിക്കാൻ—ദ്രു ഷ്ടാവിന്റെ അക്രമത്തിനു മുമ്പിൽ കൈകെട്ടി നില്ക്കാൻ— അതെ നീയെന്നെ ലോകത്തിൽ നിന്നകലേക്കു കൊണ്ടുപോയി— പോരാ, അകലേക്ക്—ഇനിയുമകലേക്ക്—പിന്നെ കൊണ്ടുപോ കൂ. ആ സ്ഥാനം നരകമായ്ക്കൊള്ളട്ടെ—പിന്നെ അവിടേക്കു കൊണ്ടുപോകൂ.

(രണ്ടുപേർ സംസാരിച്ചുകൊണ്ടു വരുന്നു.)

ഒന്നാം: അപ്പോൾ കാത്യായനൻ മന്ത്രിയായി അല്ലേ?

രണ്ടാമൻ: കാത്യായനനല്ല. ശകടാലനാണ് (ശകടാലൻ.)

ഒന്നാമൻ: ആ മനുഷ്യന്റെ പേരു കാത്യായനനെന്നാണ്. ശകടാലനെന്നു വല്ലവർക്കും പേരിടുമോ? ശകടാലങ്ങൾ രണ്ടും ക്ഷേത്രപ്രാന്തങ്ങളല്ലേ? പക്ഷേ ഞാനാലോചിക്കുകയാണ്.

രണ്ടാം: എന്ത്?—

ഒന്നാം: മഹാരാജാവ് അയാളെ തടവിൽനിന്നു വിട്ടയച്ചതു തന്നെ അത്ഭുതമാണ്. അതിനുംപുറമെ അയാളെ മന്ത്രിയാക്കി; ഏഴു മക്കളെ മുമ്പിലിട്ടു വറുത്തുകരിച്ചു നശിപ്പിച്ചതു കണ്ടിട്ടും അങ്ങനെ അറാത്ത പ്രവൃത്തി!

ചാണക്യ: (അകലെ നിന്നു്)

"വിശ്വാസോ നൈവ കർത്തവ്യഃ
സ്ത്രീഷു രാജകുലേഷു ച"

രണ്ടാ: തിരുവായ്ക്കെതിർവായില്ല.

ഒന്നാ: ആരാണു്?

രണ്ടാ: ചാണക്യബ്രാഹ്മണനാണതു്.

ഒന്നാ: മനുഷ്യൻ തന്നെയല്ലേ?

രണ്ടാ: ശബ്ദം കേട്ടാൽ ഒരു മനുഷ്യനാണെന്നാണു് തോന്നുന്നതു്. എന്നാൽ തികച്ചും വിശ്വാസം വരുന്നില്ല.

ഒന്നാ: ഉം—നടക്കൂ; നമുക്കു പോകാം; ഭൂതമാണു്.

രണ്ടാ: പേടിയാവുന്നു. പോവാം.

(ഇരുവരും വേഗത്തിൽ പോവുന്നു.)

ചാണക്യ: എന്തൊരു സത്യം! ബ്രാഹ്മണന്റെ നേർക്കു കൈകൂപ്പാൻപോലും ഇന്നാരുടേയും കൈപൊങ്ങുന്നില്ല—എന്നാൽ ഒരു കാലമുണ്ടായിരുന്നു! ബ്രാഹ്മണനായിരുന്നു തിരുമെയ്യുള്ളവനായി—വേണ്ട വേണ്ട നമ്മുടെ നിഴൽ നിങ്ങളുടെ മേൽ വീഴണ്ട; നമ്മുടെ ശ്വാസവായു വിഷാണുക്കൾ നിറഞ്ഞതാണു്. നമ്മൾ ഭിക്ഷുക്കളാണു്; നമ്മൾ പകർച്ചവ്യാധിയാണു്!

(അകലെനിന്നു കാർത്ത്യായനൻ വരുന്നു.)

ചാണക്യ: പിച്ചക്കാരനായ ബ്രാഹ്മണനെക്കാണുമ്പോൾ ഈ കറുകക്കൂമ്പുകൾ കൂടി തലപൊക്കിനില്ക്കുന്നു. വരട്ടെ—ഞാനീ കറുകകളെ വേരോടുകൂടി പുഴക്കിപ്പറിച്ചെറിയും (കറുകകളെ പറിച്ചു കാററിൽ പറപ്പിച്ചു്)—പായൂ, പായൂ മേലിൽ ബ്രാഹ്മണന്റെ കാലിൽ കുത്തിത്തറയ്ക്കാതെ; പായൂ.

കാർത്ത്യാ: (കൈകൂപ്പി) നമസ്കാരം!

ചാണ: നിങ്ങളേതാണു്?

കാർത്യാ: മഹാരാജ നന്ദന്റെ മന്ത്രി കാർത്യായനനാണു ഞാൻ.

ചാണക്യ: മഹാരാജ നന്ദന്റെ മന്ത്രിയോ—അകലെ—, അകലെ മാറിപ്പോകൂ.

കാർത്യാ: ഇതെന്താണു്, എന്റെ കുറ്റമെന്താണു്?

ചാണക്യ: താങ്കൾ എന്തിനു കുറ്റം ചെയ്യും; എന്തു കുറ്റം ചെയ്യും?—ഇല്ല. ഒരിക്കലുമില്ല—താങ്കൾ ഒരു കുറ്റവും ചെയ്തിട്ടില്ല. ഈശ്വരനും ഒരു കുറ്റവും ചെയ്യുകയില്ല, എന്തൊക്കെ കുറ്റവും കുറവുമായുണ്ടോ അതെല്ലാം നമ്മുടേയാണു്. നാടുവാഴി നമ്മുടെ സ്വത്തുക്കളെല്ലാം പിടിച്ചടക്കിവെച്ചു: അതു നമ്മുടെ കുറ്റം: ഈശ്വരൻ ഗൃഹജീവിതം നിശ്ശൂന്യമാക്കി, ഗൃഹലക്ഷ്മിയെ ബലാൽക്കാരമായി വലിച്ചിഴച്ചുകൊണ്ടുപോയി: അതും നമ്മുടെ കുറ്റം. കവച്ചുകർ ഇല്ലത്തിനകത്തുകടന്നു് എന്റെ ഏകസന്താനത്തെ—ശാന്തകയെ—തട്ടിക്കൊണ്ടുപോയി: അതും നമ്മുടെ കുറ്റം. ഇന്നു ഗതികെട്ട നമ്മെ കറുകപ്പുല്ലുകൾ കൂടി തലപൊക്കി ഗൌരവത്തിൽ നോക്കുന്നു. (കറുകപ്പുല്ലുകളുടെ നേരെ നോക്കി) ഉം—ഇപ്പോളെന്താണു് കുത്തിനുള്ളുകാത്തതു്? ഉം—എന്താണു്?

കാർത്യാ: ഞാൻ ഇന്നു് അങ്ങയെ കാണാൻവേണ്ടി വന്നതാണു്.

ചാണക്യ: ഹേ മഹാമന്ത്രി നമ്മുടെ പക്കലിനിയൊന്നും തന്നെയില്ല. ഒന്നു മാത്രമുണ്ടു്—ഈ ചെറു മൺകുടിൽ—വേണമെങ്കിലിതും പിടിച്ചടക്കാം. ഇതും നിശ്ശൂന്യമാക്കാം; ഇതിനു കൊള്ളിവെയ്ക്കാം. ഹാ! ഇന്നു ബ്രാഹ്മണന്റെ ആ പ്രതാപശക്തി ശേഷിച്ചിരുന്നെങ്കിൽ,

കാർത്യാ: അങ്ങു പറഞ്ഞ ആ പ്രതാപശക്തിയിന്നില്ലെന്നു്—പാണിനി പറഞ്ഞിട്ടുണ്ടു്—

ചാണക്യ: (ആത്മഗതം) എല്ലാം സ്വകർമ്മഫലംതന്നെ. മനുഷ്യവർഗ്ഗത്തിന്റെയാകമാനമുള്ള വിദ്യ പുകൾ, ത്യാഗശക്തി എല്ലാം തന്നത്താക്കിപ്പിടിച്ചടക്കിവെയ്ക്കാൻ—എല്ലാവരെയും അടിച്ചമർത്തി സ്വാർത്ഥസൌധത്തിലേറിയിരിക്കുവാൻ—ഉള്ള മോഹം എത്ര കാലം നിലനില്ക്കും. ശരീരത്തെ പട്ടിണി കിടത്തി തല വലുതായിവരിക—ഇല്ല, അതൊരിക്കലുമുണ്ടാവില്ല. ഈ അധഃപതനത്തിനുള്ള കാരണമതാണ്. അതല്ലെങ്കിൽ ഇത്ര ഭയങ്കരമായ അധഃപതനം ഒരിക്കലുമുണ്ടാവില്ല—എന്താണ് അങ്ങിനെയല്ലേ?

കാർത്ത്യാ: ആരാണു മറ്റു്? ആരായിട്ടാണ് അങ്ങു സംസാരിക്കുന്നത്?

ചാണക്യ: ഓ! എന്തധഃപതനമാണ് ഇത്. ഉയർന്ന മലമുകളിൽനിന്ന് അഗാധമായ പടുകുഴിയിലേക്ക്. ഇന്നു ബ്രാഹ്മണനൊരു ചുണ്ടെലിയെപ്പോലെ വീട്ടിന്റെ ഇരുട്ടടഞ്ഞ കോണിൽനിന്നു മറ്റൊരു കോണിലേയ്ക്കു തല താഴ്ത്തി പാഞ്ഞുപോകുന്നു. ഇന്നു ബ്രാഹ്മണൻ ഒരു പിടി വറ്റിനുവേണ്ടി പണത്തിന്റെ പടിക്കൽ കാത്തുകെട്ടിക്കിടക്കുന്നു. നാണമില്ല! ഒരു ദിവസം ആരുടെ മാറിൽ പാറിക്കിടക്കുന്ന മുന്നിഴ പൂണൂൽകൊണ്ടു കിടുകിടെ വിറച്ചു ദേവരാജാവു വെള്ളാനകളിൽനിന്നു താഴെ വീണുവോ, ഒരു ദിവസം ആരുടെ കാൽചവിട്ടിനെ ശ്രീനാരായണൻ സ്വന്തം മാർത്തടത്തിൽ അലങ്കാരഭൂഷയായി ധരിച്ചുവോ, ഇന്ന് ആ പൂണൂലിട്ട ബ്രാഹ്മണൻ ഒരു പിടി വറ്റിനുവേണ്ടി തെണ്ടിയലയുന്നു. എന്തൊരധഃപതനമാണിത്.

കാർത്ത്യാ: ബ്രാഹ്മണൻ വീണുപോയി. എന്നാൽ വീണ്ടുമവന് എഴുന്നേൽക്കാം.

ചാണക്യ: ഇല്ല. ഒരിക്കലുമില്ല—തക്കകാലം പൊയ്ക്കഴിഞ്ഞു—പോരയോ? എന്താണു പൊയ്ക്കഴിഞ്ഞില്ലേ?

കാർത്യാ: എന്തുകൊണ്ടില്ലാ? ഇന്നും ബ്രാഹ്മണനാണു് മന്ത്രി, ബ്രാഹ്മണനാണു പുരോഹിതൻ, ബ്രാഹ്മണൻതന്നെയാണു വിദൂഷകനും, ബ്രാഹ്മണസംസ്കൃതിതന്നെയാണു സമുദായത്തെ ഭരിക്കുന്നതും. തങ്കനിറം കലൎന്ന ബ്രാഹ്മണവൎഗ്ഗം തിളങ്ങുന്ന സ്വൎണ്ണനൂൽപോലെ സമുദായവിഭാഗങ്ങളെയൂൎപ്പിച്ചുകിടക്കുന്നു.

ചാണക്യ: എങ്കിലും രാത്രിയതാ അടുത്തടുത്തു വരുന്നു. അതാ നോക്കു—(ആകലേക്കു ചൂണ്ടിക്കാണിക്കുന്നു.)

കാർത്യാ: സ്വന്തം കൈകൊണ്ടു തകൎത്തു കളഞ്ഞ ആ പ്രാചീനപ്രഭാവത്തെ ബ്രാഹ്മണനു സ്വന്തം കൈകൊണ്ടുതന്നെ സമുദ്ധരിക്കാം—ഹേ ബ്രാഹ്മണ—ഈ ഉദ്ദേശം മനസ്സിൽവെച്ചുകൊണ്ടാണു ഞാനിന്നിവിടെക്കു വന്നതു്.

ചാണക്യ: അതെന്തിനായാണു്?

കാർത്യാ: മഹാരാജാവിന്റെ മുത്തച്ഛന്റെ ശ്രാദ്ധമുണ്ടു്. താങ്കൾ ശ്രാദ്ധമുണ്ണാൻ വരണം.

ചാണക്യ: (തൽക്ഷണം) ഹേ മന്ത്രി! ഞാൻ അഗതിയാണു്, നിസ്സഹായനാണു്, ദരിദ്രനാണു്—എല്ലാം ശരി; എങ്കിലും രാജാവിന്റെ ശ്രാദ്ധമുണ്ണാൻ ഞാനില്ല. ചില ദിവസം വല്ലതും കിട്ടും—കിട്ടിയാൽ കഴിക്കും. ചിലനാൾ മുഴുപ്പട്ടിണിയായാലും ശരി ശ്രാദ്ധത്തിനു ഞാനില്ല. മരിച്ചാലുമില്ല. ക്ഷത്രിയന്റെ ഭൃത്യവേലയ്ക്കു ഞാനില്ല.

കാർത്യാ: കേൾക്കൂ ബ്രാഹ്മണ—

ചാണക്യ: ഇല്ലില്ല—ഒരിക്കലുമില്ല. എന്തൊരു മാരണമാണിതു്. ഈ മൺകുടിലിലൊരിടത്തിരുന്നു കരയാൻകൂടി അനുവദിക്കയില്ലെന്നോ?

കാർത്യാ: ആണുങ്ങൾ ഇങ്ങനെ കരയുന്നതു് ഉചിതമല്ല—

ചാണക്യ: വാസ്തവം. കരയുന്നവൻ പുരുഷനല്ല—(ആലോചിച്ചു്) വേറെ വഴിയില്ല. മന്ത്രിവര, ഒരോ അടി

യും ഞാൻ സഹിച്ചുപോന്നു. എന്നാലവസാനത്തെ പ്രഹരം—കന്യാപഹരണം—അതെ അതെന്റെ നട്ടെല്ലൊടിച്ചുകളഞ്ഞു.

കാത്യാ: (ആത്മഗതം) ഇത്ര ക്രൂരപ്രകൃതിയാണോ ഈ മനുഷ്യന്റെ മനസ്സ്.

ചാണക്യ: ഹേ സചിവോത്തമ ഒരു ദിവസം ഞാൻ പുറത്തുപോയി മടങ്ങി വീട്ടിലേക്കു കടന്നു ചെന്നപ്പോൾ കണ്ട കാഴ്ചയെന്തായിരുന്നു? ഭൃത്യൻ മൂർച്ഛിച്ചു നിലത്തു കിടക്കുന്നു! മകളുടെ ശയ്യ ശൂന്യമായിരിക്കുന്നു!—എന്റെ ജീവസിരയോരോന്നിലും ചുടുരക്തം തിളച്ചുകയറി; കൺമുമ്പിലന്ധകാരം പരന്നു; ബ്രഹ്മണ്ഡലത്തിൽ നിന്നൊരു ചുടുബാഷ്പം പൊന്തി ആകാശപ്പരപ്പിൽ വ്യാപിക്കുന്നതായിതോന്നി—ഗ്രാമത്തിലെങ്ങും—ഓമനേ എന്റെ പൊന്നോമനേ എന്നു ഞാൻ നിലവിളിച്ചു നടന്നു. അടുത്ത വനാന്തത്തിൽനിന്നു പക്ഷികൾ കളകളരവം മുഴക്കി; പുഴവക്കത്തു ചെന്നു മറുകരയിലേയ്ക്കു നോക്കിക്കൊണ്ടു ഞാനവളെ വിളിച്ചു. എന്നാൽ ആ അന്ധകാരപ്പരപ്പിൽ ഇരുകരകളുടെയും നടുവിൽക്കൂടി നീലസലിലയായ നദി ആർത്തിരമ്പി മുന്നോട്ടു പാഞ്ഞുപോയി. ഒന്നും കിട്ടാതെ ഞാൻ നിലത്തു മൂർച്ഛിച്ചു വീണു.

കാത്യാ: അങ്ങ് ഒരു പണ്ഡിതനായിരുന്നിട്ടും ഇത്ര ദുർബ്ബലനാവുകയോ?

ചാണക്യ: ദുർബ്ബലനാവുക—കരഞ്ഞു കരഞ്ഞു ബ്രഹ്മാണ്ഡം മുഴുവൻ മുക്കിക്കളയുവാൻ കഴിഞ്ഞെങ്കിൽ—ചമിനാഴിനാമാക്കി മുഴക്കാൻ കഴിഞ്ഞെങ്കിൽ!—എന്നാൽ കണ്ണീരുറവും ഉറച്ചു കട്ടിയായിപ്പോയി. ഹാ! അക്രമത്തിന്റേയും അനീതിയുടെയും മാ ഈശ്വരനെക്കൂടി വിഴുങ്ങിക്കളഞ്ഞു; മൂടിമറച്ചു കളഞ്ഞു—അതാണീശ്വരനെ കാണാത്തതു്.

കാർത്ത്യാ: അതേ വീണ്ടും ഈശ്വരനോടാണോ—അതെ—ഭാഗ്യമെന്നപോലെ നിങ്ങളെപ്പോഴും ശപിക്കുന്നു ചിന്തിച്ചിട്ടൊന്നും ഫലമില്ല. പരിശ്രമിക്കുക. കർമ്മഗതിയുടെ മഹാപ്രവാഹത്തിൽ തന്നെത്താൻ ഒഴുക്കുക. ഈ കർമ്മക്ഷേത്രത്തിലാണ് പ്രവർത്തിക്കാതിരിക്കാൻ വയ്യ.

ചാണക്യ: ശരിയാണത്. വെറുതെയിരുന്നാൽ ഒരു കാര്യവും നേടില്ല.

കാർത്ത്യാ: സൂര്യചന്ദ്രന്മാരുടെ ചക്രഭ്രമണമാണ ജീവിതം. ഇരുളിലും വെളിച്ചത്തിലുമായി ദിവസവികാസം. എന്റെ ഉടമയുടെ മുമ്പിൽ അന്നയുടെ മുഖം എന്റെ ഉള്ളം. എന്റെ കുഞ്ഞുങ്ങളും ദാഹിച്ചുവെള്ളംപോലും കിട്ടാതെ വിശന്നു പൊരിഞ്ഞു മരിച്ച കാഴ്ച ഞാൻ നേരിൽ കണ്ടിട്ട്—

ചാണക്യ: എന്നിട്ട്? ഇതുപോലെയൊക്കെയായിട്ടും താങ്കൾ നന്ദന്റെ മന്ത്രിയായിരിക്കുകയാണല്ലോ.

കാർത്ത്യാ: അതെ, ഞാൻ നന്ദന്റെ മന്ത്രിയായി, എന്തിനുവേണ്ടി? പകരം വീട്ടാൻവേണ്ടി ഞാൻ മന്ത്രിപദം സ്വീകരിച്ചു. പട്ടിണി കിടന്നിട്ടും ഞാൻ മരിച്ചില്ല. അതെ പകരംവീട്ടുവാൻ വേണ്ടി ഞാൻ മന്ത്രിയായി—അങ്ങനെ സഹായിക്കുക.

ചാണക്യ: ബ്രാഹ്മണനോടിത്ര ധിക്കാരമോ? ഹാ. ക്ഷത്രിയന്മാരുടെ കണ്ണില്ലാത്ത ഉറച്ചുനോക്കുന്നോ?—എന്താണുദ്ദേശ്യം?

കാർത്ത്യാ: വരൂ, മന്ത്രിയായിട്ടുള്ള ഒരു ബ്രാഹ്മണതേജസ്സു വീണ്ടും നമുക്ക തെളിയിക്കാം. ഞാൻ രാജാവിന്റെ സചിവനാണ്, താങ്കൾ പുരോഹിതനാണ്. ഇനി നമ്മൾ ബ്രാഹ്മണരൊന്നായി നിന്ന് ഈ അക്രമത്തിനു പകരം വീട്ടാം. ഭാരതം ഭാരതമായിരിക്കുന്നേടത്തോളം കാലം ബ്രാഹ്മണൻ ബ്രാഹ്മണൻ തന്നെയായിരിക്കും. ഒന്നിച്ചിരിക്കുക—വരൂ പോവാം!

ചാണക്യ: (നല്ലവണ്ണം ചെവികൊടുത്തു്) ശരി നന്നായി. ദേവിയുടെ ഉത്തരവു് അനുസരണമെങ്കിൽ മടിച്ചായും ഞാൻ പൌരോഹിത്യം സ്വീകരിക്കാം. മന്ത്രി—എന്നിട്ടൊപ്പന്നു് അതിനി ഉയർന്നെഴുന്നേൽക്കില്ല. ഇല്ല, രക്ഷിക്കാൻ കഴിയില്ല; എന്തിനും കലിയുഗത്തിലെ ബ്രാഹ്മണൻ ഒരു തവണകൂടി പൌരോഹിത്യത്തോടൊപ്പം കത്തിജ്വലിച്ചു പ്രകാശിക്കും—നടക്ക, ഞാൻ വരാം—

(ഇരുവരും പോകുന്നു.)

---

## രംഗം ൩.

സ്ഥലം—മഹാരാജ നന്ദന്റെ പ്രമോദോദ്യാനം.

സമയം—രാത്രി.

(മഹാരാജ നന്ദൻ; ക്രീഡാളികൾ, നർത്തകികൾ അവരുടെ നൃത്തഗീതങ്ങൾ)

ആനന്ദിത കമലം മനം
പ്രാണനാം പ്രാണനായ നീ.
പ്രേമത്തിൻ മതിൽ നീന്തി നീന്തിനിൻ
ചാരത്തു ഞാനെത്തുമ്പോൾ,
കണ്ണുനീരിനി മുത്തുകൾകൊണ്ടു-
പൂജിതി മാറാതെ കണ്ണേ!
അർപ്പിച്ചുകൊള്ളു പ്രേമത്തിൻ മാല്യ
മാല്യമൊന്നതു നോക്കണേ.
പല്ലവം വെല്ലും കാൽക്കലീ ഞങ്ങൾ
കല്ലപ്പൂമലർ ചൂടിയല്ലോ—
നിന്മനിച്ചൂരിൽ തെളിയും സുസ്മിതം
നിർവൃതമാക്കും ചിത്തത്തെ.

നന്ദ: നിങ്ങൾക്കു വല്ലവരും ആളെ അയച്ചിരുന്നുവോ?

ചാണക്യ: ഉണ്ടു്. താങ്കളുടെ മന്ത്രി.

നന്ദ: മന്ത്രിയാണു ക്ഷണിച്ചുവരുത്തിയതെങ്കിൽ അയാളുടെ അടുത്തു ചെല്ലു.

ചാണക്യ: താങ്കളുടെ കളിത്തോഴനാണു അപമാനിച്ചു.

ഒന്നാ: എല്ലാ കളിത്തോഴന്മാരും അപമാനിക്കും.

മൂന്നാ: കളിത്തോഴന്മാരുടെ എല്ലാക്കൊലപാതകങ്ങൾക്കും മാപ്പു നൽകപ്പെടും—

ചാണക്യ: (നിലത്തു ചവുട്ടി) മിണ്ടാതിരിക്കു. നായ്ക്കൾ. (എല്ലാവരും പെട്ടെന്നു ഭയവിഹ്വലരായി നില്ക്കുന്നു.

നന്ദ: ആ വിദ്വാൻ ശകാരിച്ചുവെന്നുതന്നെയിരിക്കട്ടെ. എന്താണു മഹാബ്രാഹ്മണാ, അതുകൊണ്ടുണ്ടാകുന്ന ആപത്തു്. അദ്ദേഹമാരാണെന്നറിയാമോ? മഗധരാജാവിന്റെ സ്യാലനാണു്.

(വാചാലകൻ വരുന്നു.)

വാചാലകൻ: എടാ ബ്രാഹ്മണാ! ഞാനാരാണെന്നാണു തന്റെ വിചാരം?

ഞാൻ മഹാരാജാവിന്റെ അളിയനാണു്. മഹാരാജാവിന്റെ അച്ഛനും എന്റെ അച്ഛനും ചാർച്ചക്കാരാണു്. മഹാരാജാവു് എന്റെ അളിയനാണു്. മഹാരാജാവിന്റെ മകൻ എന്റെ മരുമകനാണു്. ഞാനാരാണെന്നാണു താൻ വിചാരിച്ചതു്?

നന്ദ: കടന്നു പോവു. ഇവിടെ ബ്രാഹ്മണന്റെ ആവലാതികൾ കേൾക്കാൻ ഇടയില്ല.

ചാണക്യ: ആരു പറഞ്ഞു കേൾക്കണമെന്നു്? ഇനി ബ്രാഹ്മണൻ ബ്രാഹ്മണനല്ല. ബ്രാഹ്മണ്യത്തെ പിടിച്ചടക്കാൻ ക്ഷത്രിയനിന്നു ധൈര്യമുണ്ടായി. അവന്റെ കുലത്തെക്കു് ഉടച്ചിഴിച്ചു

കണ്ണോട്ടുകൂടി നോക്കുവാൻ ത്രാണിയുണ്ടായി. ഇന്ന ബ്രാഹ്മണൻ പ്രാചീനപ്രതാപം ധരിച്ചു നിന്നിരുന്നുവെങ്കിൽ—ഹാ! അവന്റെ കടക്കണ്ണു മുഖന്നാൽ മതി—മഹാരാജാക്കന്മാർ സിംഹാസനത്തിൽനിന്നു കിടുകിടെ വിറച്ചു നിലംപറ്റും—എന്നാലൊന്നാമതെല്ലാ—ബ്രാഹ്മണന്റെ പ്രാഭവപ്രകാരം തീരെ കെട്ടടങ്ങിപ്പോയിട്ടില്ലെന്നു്.

വാചാലൻ: ഭേഷ്, ഒന്നാന്തരമായി; താനൊരു വട്ടം ബ്രഹ്മപ്രഭാവം പ്രത്യക്ഷപ്പെടുത്തൂ. എന്നാൽ മഹാരാജാവിന്റെ അളിയന്റെ പ്രതാപവും അതിന്റെ സ്വഭാവവും തനിക്ക മനസ്സിലാകും.

ചാണക്യ: ശരി; എനിക്കു മനസ്സിലാകും; എന്നാലതിനനുരൂപമായി ഈ ധിക്കാരത്തിനു പകരം ചോദിക്കാൻ കഴിയുമൊ എന്നു നോക്കാം.

നന്ദ: എടാ മൊണ്ടിക്കത്ത ആരോടാണു കണ്ണുരുട്ടിക്കാണിക്കുന്നതു്. കടന്നുപോടാ കിഴക്കാടി—

ചാണക്യ: കേട്ടില്ലേ, ഹാ! കലികാലബ്രാഹ്മണരെ ചെകിടോർത്തു കേട്ടില്ലേ. ക്ഷത്രിയൻ ബ്രാഹ്മണനോടു പറകയാണു്, 'കടന്നു പോടാ കിഴക്കാടി' എന്നു്. എന്നിട്ടും—എന്നിട്ടും കൊടുങ്കാറ്റുണ്ടാകുന്നില്ല—തീമഴ പെയ്യുന്നില്ല—ഭൂകമ്പമുണ്ടാകുന്നില്ല—എല്ലാം മുമ്പത്തെപ്പോലെ സ്ഥിരമായി കാണപ്പെടുന്നു.—എന്താശ്ചര്യമാണിതു്!

നന്ദ: ഇവന്റെ കഴുത്തു പിടിച്ചു പുറത്തേക്കു തള്ളിയയയ്ക്കൂ.

ചാണക്യ: ദേവി വസുന്ധരേ, ഞെട്ടിപ്പിളർന്നു പോവൂ; എടൊ ബ്രാഹ്മണാ, താനെന്താണു ശാപത്തിന്റെ മുട്ടത്തിൽ കണ്ണു ഇരിക്കുന്നതു്? ലോകത്തിന്റെ പരിഹാസപാത്രമായി നീ പണത്തിന്റെ പടിവാതിൽതോറും ചെന്നു് ആട്ടിയോടിക്കപ്പെടുന്നു.

നിനക്കു നാശമില്ല; കഴിവുള്ളപക്ഷം ഇപ്പോൾതന്നെയൊഴിഞ്ഞോളൂ. കപിലന്റെ ബ്രഹ്മതേജസ്സു പരത്തിയ അഗ്നി ജ്വലിച്ചുകൊണ്ടു നീചകുലത്തിന്റെ തല ചുട്ടുകരിക്കും—ഒന്നും ആവാത്തപക്ഷം—പകരംവീട്ടാൻ കഴിയാത്തപക്ഷം—ആ ക്ഷുദ്ര, നീച, ആ ശൂദ്ര മഹിമയുടെ അസഹിഷ്ണുത പേറി—പാതാളത്തിലേയ്ക്കു താണു പോവൂ—അപമാനകലിതമായ നിന്റെ മുഖം ലോകം കാണാതെ കഴിയട്ടെ.

നന്ദ: ഈ ഭ്രാന്തപ്രലാപം കേൾക്കാനല്ല ഞാനിവിടെ യിരിക്കുന്നതു്. ആരവിടെ—ഇവനെ പുറത്തേയ്ക്കു പിടിച്ചു തള്ളു.

വാചാല: (ചാണക്യന്റെ തലമുടി പുറകിൽപിടിച്ചു്) ഉം—കടക്കു—പടി പുറത്തു കടക്കു, പട്ടി!

ചാണക്യ: എന്തു്! ശരി, ഞാൻ പോവാം—ഞാൻ പൊയ്ക്കൊള്ളാം—എന്നാൽ പോകുന്നതിനുമുമ്പായി—ഒരു വാക്കു പറഞ്ഞു പൊയ്ക്കൊള്ളാം. നന്ദമഹാരാജാവേ, ഒരു വട്ടം കൂടി ഞാൻ കെട്ടറിയ ബ്രാഹ്മണപ്രതാപത്തെ കാണും! നന്ദവംശത്തെ മൂലച്ഛേദം വരുത്തിവെക്കാത്ത പക്ഷം ഞാൻ ബ്രാഹ്മണചണകന്റെ മകനല്ല നിന്റെ ചോര പുരണ്ട കൈകൊണ്ടല്ലാതെ ഞാനീക്കുടുമ കെട്ടുകയില്ല. ഞാനീ പ്രതിജ്ഞ ചെയ്തിട്ടാണു് പോകുന്നതെന്നോർത്തിരുന്നോളൂ. രാജാവേ! ഇതാ ബ്രാഹ്മണൻ പ്രവചിക്കുന്നു—ഒരു ദിവസം നന്ദമഹാരാജാവു് ഈ പിച്ചക്കാരന്റെ കാൽക്കൽ വീണു ഭിക്ഷയിരക്കും. എന്നാൽ അവനന്നു് അതു കൊടുക്കില്ല. അന്നിനി ഒരു ദിവസം താങ്കൾ കാണും അതെ, ബ്രാഹ്മണന്റെ താപശക്തി—ബ്രാഹ്മണന്റെ പ്രതിജ്ഞാപ്രഭാവം—ബ്രാഹ്മണന്റെ പ്രതിജ്ഞാബലം—ബ്രാഹ്മണന്റെ അഗ്നി ശാപതേജസ്സു്—ബ്രാഹ്മണക്രോധത്തിന്റെ വിക്രമം—അങ്ങിനി

നം. അതെ, എതിരുത്തടക്കാൻ കഴിയാത്ത ബ്രാഹ്മണന്റെ ആ സംഹാരശക്തി എല്ലാം ഒരു ദിവസം തനിക്ക കാണാം —

(പോകുന്നു.)

നന്ദ: അതാരായിരുന്നു? നടന്നതെന്തായിരുന്നു?

വാചാല: എന്താണ നടന്നതു്? ആ വങ്കൻ പുരോഹിതനാവാൻ വേണ്ടി വന്നു. ഇവിടെ മറ്റൊരാളെ പുരോഹിതനായി നിശ്ചയിച്ചുകഴിഞ്ഞിരുന്നു. അവൻ എത്ര പറഞ്ഞിട്ടും പോവാൻ കൂട്ടാക്കുന്നില്ല—ഞാനവന്റെ കഴുത്തു പിടിച്ചു് ഒന്നു തള്ളി—അല്ലാതെ ഇവിടെയൊന്നും നടന്നില്ല.

നന്ദ — അപ്പോൾ താൻ ബ്രാഹ്മണന്റെ കഴുത്തു പിടിച്ചു തള്ളി അല്ലേ?—

വാചാല: ഞാൻ മഹാരാജാവിന്റെ അളിയനാണു്.

ഒന്നാം: മഹാരാജാവു് ഇദ്ദേഹത്തിന്റെ പെങ്ങളുടെ ഭർത്താവാണു്.

രണ്ടാം: ഇദ്ദേഹത്തിന്റെ അച്ഛൻ മഹാരാജാവിന്റെ ശ്വശുരനാണു്.

മൂന്നാം: ഒന്നാന്തരമായി!

നന്ദ: എല്ലാം തള്ളിത്തകർത്താൽ മതി—മതി.

ഒന്നാം: തകരാറൊന്നുമില്ല—ഒരു നേരമ്പോക്കായി.

രണ്ടാം: അവന്റെ മുഖത്തു കരി തേച്ചു വിട്ടു!

ഒന്നാം: ഒരു ശ്രാദ്ധവും—ഇതു തരക്കേടായിക്കഴിഞ്ഞുകൂടിട്ടില്ല—മകളുടെ സ്വയംവരത്തിനു മാത്രമേ ഇത്തരം ഉത്സവങ്ങളുണ്ടാകാറുള്ളു.

രണ്ടാം: സ്വയംവരം—അതെ, ഇതും ഒരു തരം ശ്രാദ്ധമാണു്.

ഒന്നാം: അതെങ്ങിനെയാണു്?

രണ്ടാ: കേട്ടോളൂ.—ഒന്നു് അച്ഛന്റെ ശ്രാദ്ധം—അതു സാക്ഷാൽ ശ്രാദ്ധം--രണ്ടാമത്തേതു പെൺകിടാവിന്റെ ശ്രാദ്ധം--അതാണു വിവാഹം. മൂന്നാമത്തേതു പണത്തിന്റെ ശ്രാദ്ധം--അതിന്റെ പേരാണു വ്യവഹാരം!

മൂന്നാ: ശ്രുതത്തിന്റെ--അമ്മാമന്റെ ശ്രാദ്ധത്തിന്നാണു പേരു്.

(മുരയോടുകൂടി കാർത്ത്യായനൻ വരുന്നു.)

നന്ദ: ഇതാരാണു്?--ഇതെന്തിനു് ഇവിടെ വന്നു.

കാർത്ത്യാ: മഹാരാജാവിന്റെ കല്പനയുണ്ടെങ്കിൽ--താമസിക്കാതെ--

നന്ദ: ഈ സ്ഥലത്തു്--ഈ സമയത്തു്--ഇവരെക്കൊണ്ടു വരേണ്ടുന്ന ആവശ്യം?

മുര: ഹ്രീനിയ നിന്റെ വർത്തമാനം കേട്ടു സന്തോഷമായി.

നന്ദ: നിങ്ങളെ സന്തോഷിപ്പിക്കാനല്ല ഞാനിപ്പോൾ ചോദിച്ചതു്--ഇവിടെക്കൊണ്ടുവരാൻ കല്പിച്ചിട്ടില്ലല്ലൊ. ഹ്രീദേവ മന്ത്രി--ഇതു പ്രമാദദോഷ്യാനാണു്--മറ്റൊരു രാജ്യകാര്യമാണു്--ഹ്രീനോത ശവഹനനാണു് താൻ.

കാർത്ത്യാ: കല്പിച്ചാൽ തിരികെ കൊണ്ടുപൊയ്ക്കൊള്ളാം.

രണ്ടാ: താങ്കൾ ചെയ്യുന്നതു വിശേഷമായി--പണ്ടൊരാൾ ചെയ്തപോലെ--

ഒന്നാ: പണ്ടൊരാളെന്തു പറഞ്ഞതു്?

രണ്ടാ: പണ്ടൊരാൾ പല്ലക്കുകാരെ വിളിച്ചു പല്ലക്കിൽ കേറി വളരെ നാഴിക കടന്നു പോയി. ഇറങ്ങേണ്ടിടത്തിറങ്ങി കീശ തപ്പിനോക്കി ആ രസികൻ പറകയാണു്--"ഹ്രീന്റെ കയ്യിൽ കാശില്ല. നിങ്ങൾ പാവങ്ങളാണു്; നിങ്ങൾ നമ്മളെപ്പടത്തു്. ഇനി ഹ്രീനാണു് വഴി--ഒരു കാര്യം ചെയ്യുക. കാ

ശില്ലാത്ത സ്ഥിതിക്ക് എന്നെ അവിടെത്തന്നെ കൊണ്ടുവെച്ചേക്കൂ." അതു വയ്യ എന്നുള്ള പക്ഷം, നമ്മൾ നടന്നുപൊയ്ക്കൊള്ളാം.

ഒന്നാ: ഇതുണ്ടായതാണ്. രാമൻ കിണർ തോണ്ടിച്ചു. അവസാനം കൂലിയിൽ തർക്കമായി. മുതലാളി പറഞ്ഞു: "എന്നാൽ നിങ്ങൾ കിണർ തൂർത്തു പൊയ്ക്കൊള്ളൂ; ഞാനാളെ മാറ്റി നോക്കിക്കൊള്ളാം.

കാർത്യാ: എന്നാലിവരെ തിരികെ കൊണ്ടുപൊയ്ക്കളയാം.

നന്ദ: എന്തായാലും അതു വേണ്ട ഇവിടെ കൊണ്ടുവന്നു കഴിഞ്ഞിട്ട് (മൂരയോട്) അല്ലാ അമ്മയോടൊന്നു ചോദിക്കുന്നു— നിങ്ങളുടെ മകൻ 'ചന്ദ്രഗുപ്തൻ' ജീവിച്ചിരിപ്പില്ലേ?

മൂ: ജീവിച്ചിരിപ്പുണ്ടോ? എവിടെയാണ്—എവിടെയാണവൻ—

നന്ദ: ഇതറിയാൻതന്നെയാണ് നിങ്ങളെ വിളിച്ചത്. നിങ്ങളറിയില്ലേ? അവനെവിടെയാണ്?

മൂ: ഇല്ല, ഞാനറിയില്ല.

നന്ദ: ഉവ്വ്, നിങ്ങളറിയും പറയൂ—ചന്ദ്രഗുപ്തനെവിടെയാണ് ഇല്ലെങ്കിൽ നന്ദനെ നിങ്ങളറിയില്ലേ?

മൂ: പിന്നില്ലേ; നന്ദനെ ഞാനറിയില്ലേ: ഞാനല്ലേ അവനെ മടിയിൽ കിടത്തി താലോലിച്ച് ആളാക്കിയത്, ഞാനല്ലേ അവനെ ലാളിച്ചു മനുഷ്യനാക്കിയത്.

നന്ദ: ഇക്കാര്യത്തിൽ നിനക്കഭിമാനിക്കാം--എന്നാൽ പ്രകൃതമതല്ല--പറയൂ ചന്ദ്രഗുപ്തനെവിടെയാണ്?

മൂ: ഞാനറിയില്ല.

നന്ദ: അറിയില്ലേ--പറയൂ--പറയാത്ത പക്ഷം--

മൂ: പറയാത്തപക്ഷം എന്റെ കഥകഴിക്കുമായിരിക്കാം-- എന്റെ തല വെട്ടിക്കൊള്ളൂ--എന്നാലതിനുമുമ്പായി ഒരു പ്രാ

ഭാഗ്യം ചന്ദ്രഗുപ്തന്റെ മുഖം കാണണം--മതി--ഒരു തവണ മാത്രം.

നന്ദ: ഇല്ല, നിങ്ങളെ കൊല്ലില്ല--ഒരു വേഗത്തിൽ നിങ്ങളുടെ തല വെട്ടില്ല--ജീവപര്യന്തം നിങ്ങളെ തടവിലിട്ടേക്കും. പട്ടിണിയിലിട്ട് നീറി--കുറേശ്ശ കുറേശ്ശയായി ജീവൻ പോവുന്ന വിധത്തിൽ--അതെ അങ്ങിനെതന്നെ.

മുര: ഇല്ല എനിക്കിതു കഠിനമാവാൻ കഴിയില്ല--ഞാൻ നിന്റെ അമ്മയാണ്.

നന്ദ: ശൂദ്രസ്ത്രീയായിരുന്നിട്ടും അമ്മ! അച്ഛന്റെ വെപ്പാട്ടിയായിരുന്ന മഹാരാജാവിന്റെ മാതൃപദത്തിലേക്ക പാഞ്ഞു കേറുന്നു.

മുര: അമ്പട! (മുഖം താഴ്ത്തുന്നു).

സാമാജികൻ--ഒരു കഥ കേട്ടിട്ടുണ്ട്...

നന്ദ: ഏ? മിണ്ടാതിരിക്കു--മഹാരാജാവിന്റെ അമ്മയാവാൻ ശ്രമിക്കയാണല്ലേ, ശൂദ്രസ്ത്രീ!

മുര: ഇല്ല എനിക്ക മഹാരാജാവിന്റെ അമ്മയാവാൻ കഴിയില്ല. ഹേ, മഹാരാജാവേ നിങ്ങൾ ഏറിയ കാലം മഹാരാജാവായിരിക്കു--എന്റെ ചന്ദ്രഗുപ്തൻ പിച്ചക്കാരനായി തെണ്ടി നടന്നുകൊള്ളട്ടെ--അവൻ പിച്ചക്കാരനായാലും ജീവിച്ചിരിക്കട്ടെ--എന്നാൽ ഒരു കുറി അവന്റെ മുഖം കാണാൻ ആഗ്രഹം ജനിക്കുന്നു. ഒരു കുറി അവനെ മാറോടണച്ചു കരയണമെന്നു തോന്നുന്നു--ചന്ദ്രഗുപ്തന്റെ അമ്മയാണെന്നതാണ് എന്റെ പരമഗൌരവം--ഇതിൽപ്പരം അഭിമാനം എനിക്ക മറ്റൊന്നില്ല--വേണ്ട, എനിക്ക മഹാരാജാവിന്റെ അമ്മയാവേണ്ട.

നന്ദ: ഉം-- എവിടെ--ചന്ദ്രഗുപ്തനെവിടെ--നിങ്ങളറിയില്ല.

മുര: ഹാ നന്ദമഹാരാജാവേ—ഞാൻ നിന്റെ അമ്മയല്ല—പിതാവാണോ, ദീനയും ദുർബ്ബലയുമായ ഒരു പരിത്യക്തയാണു ഞാൻ; സ്ത്രീത്വത്തെയപമാനിക്കുക—ദുർബ്ബലന്മാരെയുപദ്രവിക്കുക—ഇതെല്ലാം സ്ത്രീ സഹിച്ചുവെന്നുവരാം. എന്നാലൊരാൾ പൊറുക്കില്ല—ധർമ്മം (ഇതുപറയുമ്പോൾ വാചാലൻ കഴുത്തിൽ പിടിക്കുന്നു.)

നന്ദ: ഇപ്പോഴെങ്കിലും പറയൂ ചന്ദ്രഗുപ്തനെവിടെയാണെന്നു—ഇല്ലെങ്കിൽ—

(ഊരിയ വാളുമായി ചന്ദ്രഗുപ്തൻ പ്രവേശിക്കുന്നു)

ചന്ദ്രഗു: ഇതാ ചന്ദ്രഗുപ്തൻ നിന്റെ മുമ്പിൽ നില്ക്കുന്നു—അധമൻ—(. . . . . . . . . . .) അമ്മേ—എന്റെ അമ്മേ—ചന്ദ്രഗുപ്തൻ ജീവിച്ചിരിക്കെ—ഇത്തരം അപമാനം—അയ്യോ.

മുര: എന്റെ മകനേ! (മകനെ മാറോടണയ്ക്കുന്നു.)

ചന്ദ്രഗു: നീച—ദുഷ്ടൻ, നീചൻ—ഇതിന്റെ ഫലമടങ്ങു നീയനുഭവിക്കും. വരൂ അമ്മേ—(മുരയോടുകൂടി പോകുന്നു.)

---

## രംഗം ൭.

(സ്ഥലം—മഹാരാജാവായ ചന്ദ്രകേതുവിന്റെ കൊട്ടാരം, സമയം സന്ധ്യ)

(ചന്ദ്രഗുപ്തനും ചന്ദ്രകേതുവും)

ചന്ദ്രകേതു: ഈ ദേശം അവിടത്തെ ദേശമാണ്. ഈ ഞാൻ അവിടത്തെ പിൻഗാമിയും ഭ്രാതാവുമാണ്. ഇതാ—ഇന്നിനിന്നു് ഈ വനദേശമത്രയും അങ്ങയുടെ കാൽക്കൽ അർപ്പിക്കപ്പെട്ടിരിക്കുന്നു.

ചന്ദ്രഗുപ്തൻ: അശിക്ഷിതമായ ഈ സൈന്യത്തെ ഞാൻ പുതിയ സമരമുറ—യവനസമരരീതി—പഠിപ്പിക്കും. ഇതിന്റെ മുമ്പിൽ മഗധസാമ്രാജ്യം മാത്രമല്ല വിസ്തൃതമായ ഈ ഭാരതവർഷമാകമാനം അധികരിക്കുമാറ് അത്തരം ഒരു സൈന്യവ്യൂഹം ഞാൻ നിർമ്മിക്കും—ഈ നവസമരവിജ്ഞാനത്തിന്റെ മൂശയിലൂടെ വാർത്തെടുക്കുമ്പോൾ ഹാ! അതെന്തു ബലിഷ്ഠമായിരിക്കും.

ചന്ദ്രകേതു: പക്ഷേ നന്ദന്റെ മന്ത്രി വലിയ കൂടതന്ത്രക്കാരനും മികച്ച ബുദ്ധിമാനുമാണല്ലോ!

ചന്ദ്രഗുപ്തൻ: ഞാനതറിയാതെയല്ല. എന്നാൽ എന്റെ കൂടെയും ആരുമില്ലാതെയില്ല—നന്ദന്റെ പഴയ മന്ത്രിയായ കാർത്യായനൻ അദ്ദേഹത്തിന്റെ മിത്രത്തെ—ചാണക്യപണ്ഡിതനെ—കൂട്ടിക്കൊണ്ടുവരാൻ പോയിരിക്കയാണ്.

ചന്ദ്രകേതു: ആരാണീ ചാണക്യൻ?

ചന്ദ്രഗുപ്തൻ: ചാണക്യനൊരു വല്ലാത്ത മനുഷ്യനാണ്. അതിബുദ്ധി, ഏകനിഷ്ഠ, അനുപമമായ വിചക്ഷണത. നന്ദന്റെ പക്കലെക്കൊണ്ടുള്ള വൈരനിര്യാതനത്തിന്—ഇന്നു കാറ്റ് അനുകൂലമായപ്പോൾ ഉറങ്ങിക്കിടന്ന ആ വൈരവഹ്നി ഉണർന്നാളിത്തുടങ്ങി. അദ്ദേഹത്തിനു മാഹാത്മ്യം അറിയുമല്ലോ!

ചന്ദ്രകേതു: അതെങ്ങിനെയാണ്?

ചന്ദ്രഗുപ്തൻ: അദ്ദേഹം കാര്യമായി സംസാരിക്കുന്നതു കേൾക്കണം. അസാധാരണമായ നർമ്മസല്ലാപം ചെയ്യുമെന്നറിയുന്നു. അദ്ദേഹത്തിന്റെ നോട്ടത്താൽ നാട്ടുപുൽക്കൊടികൾ കൂടി ചാമ്പലായിത്തീരുമെന്നു കേൾക്കുന്നു. അദ്ദേഹമേകാകിയാണ്; ഈ ലോകത്തിലദ്ദേഹത്തിനു് ആരുമില്ലെന്നു കേൾക്കുന്നു.

ചന്ദ്രകേതു: ഈ മനുഷ്യൻ ഒരു ഭയങ്കരമനുഷ്യനായിരിക്കണം.

ചന്ദ്രഗു: ഈ സന്ദർഭത്തിലിത്തരം ഭയങ്കരമായൊരു വാക്യം—ശരി, ചന്ദ്രകേതു താങ്കളെന്നെ സഹായിക്കുമോ?

ചന്ദ്രകേതു: തിരുമേനി ഉറച്ചിരുന്നോളൂ—മഗധസാമ്രാജ്യത്തിന്റെ ന്യായപീഠത്തിലങ്ങയെ കയറ്റിയിരുത്തുംവരെ—സൌഹാർദ്ദം നിറഞ്ഞ ഹൃദയംകൊണ്ട് അങ്ങയെ കെട്ടിപ്പുണർന്ന് പരിരംഭിക്കുംവരെ—എന്നല്ല ചന്ദ്രകേതുവിന്റെ രാജഭക്തിയെ വിശ്വസിക്കാം; സർവ്വസ്വവും സ്വാമിപാദത്തിലർപ്പിച്ച ഈ സഹോദരന്റെ പിതൃപ്രാണനെത്തന്നെ വിശ്വസിക്കാം.

ചന്ദ്രഗു: സഹോദരാ (ആശ്ലേഷിച്ച്) ഇല്ല ഇനി ഭയമില്ല.

(അണിയറയിൽ—ചന്ദ്രഗുപ്താ)

ചന്ദ്രഗു: ഇതാ അമ്മേ, ഞാനെത്തിപ്പോയി—ചന്ദ്രകേതു—വരൂ, നമുക്ക് അമ്മയെക്കണ്ടു വന്ദിച്ച് ആശീർവ്വാദം വാങ്ങിപ്പോരാം.

(ഇരുവരും പോകുന്നു)

(മുരായ പ്രവേശിക്കുന്നു.)

മുരാ: വാനവലോകത്തിൽനിന്നിറങ്ങിയ സാക്ഷാൽ ഇന്ദ്രനാണിദ്ദേഹം. പുഞ്ചിരി തൂകിക്കൊണ്ടുള്ള ആ നില്പ് ഹാ പൂർണ്ണചന്ദ്രനുദിച്ചതുപോലെ ഗന്ധർവ്വമാനദേഹത്തിന്റെ ശൗര്യം. അദ്ദേഹവും ജ്യേഷ്ഠനും തമ്മിൽ ആശ്ലേഷിച്ചപ്പോൾ—ഹാ എന്തു നയനാഭിരാമമായ കാഴ്ചയായിരുന്നു. ആ കാഴ്ച, അദ്ദേഹത്തിന്റെ വരവും പോക്കും കഴിഞ്ഞു!—മലയാചലത്തിന്റെ നെടുവീർപ്പുപോലെ വനവായുവിന്റെ കൊച്ചുതിരപോലെ വരവും പോക്കും കഴിഞ്ഞു:—ആ കുളിർത്തെന്നൽ വന്നുമറഞ്ഞുപോയി; എന്നാൽ നേരിയൊരു പരിമളം ഈ അന്തരീക്ഷത്തിലെല്ലാം അവശേഷിച്ചു പോയി.

(പാടുന്നു.)

വരിക വസന്തമേ ചിറകു വിരുത്തി നീ
വരിക മനോഹരം പുഷ്പകോടീരം ചൂടി.
മഞ്ജിമമനോഹരകങ്ങളാം വിഹാരത്താൽ
മഞ്ജുളമാക്കിക്കൊണ്ടു വരിക വരിക നീ.
എത്രയും കുളുർപ്പിയ്ക്കാൻ കൊണ്ടുപോരിക ഭവാൻ
പുത്തനാം സംഗീതവും പൂക്കളുമിലകളും.
പ്രേമത്തിൻ വലയ്ക്കുള്ളിൽ കുടുങ്ങിക്കിടക്കുന്ന
ഞാൻ മേദുരമേറ്റം, ലോകമൊക്കെയും ചിരിക്കുന്നു
സുഖത്തിൻപുഷ്പകത്തിനു ഞാൻ കൊതിക്കുന്നു
അചിരം നാനാവർണ്ണസുസ്മിതമേവാലും
പ്രേമത്തെമേലങ്ങും കണ്ടുമുട്ടിലാ വരാകി ഞാൻ
ഇമയിൽ മധുരിമം ഗളം അസഹ്യമേ.
നൃത്തനംചെയ്യും പാട്ടുപാടിയും വിഹരിക്കാം
ചിത്തത്തെയുല്ലാസത്തിൽ മുക്കിടാം കൂടെക്കൂടെ
ജ്യോതിസ്സിൻ കിരണത്താൽ തെളിവു നക്ഷത്രങ്ങൾ
മധുരം ചന്ദ്രബിംബം ചിരിച്ചു പുഷ്പംപോലെ
ശീതളമലയാദ്രി തൻതെന്നലലകളിൽ
ആകവെ ചിതറുന്ന മാകാളകങ്ങളും.

(സംസാരിച്ചുകൊണ്ടു ചന്ദ്രഗുപ്തനും മുരയും വരുന്നു.)

ചന്ദ്രഗുപ്ത: ഉം് അമ്മെ, ഞാൻ അറിതില്ല പകരം വീട്ടാൻ ഉറച്ചു കഴിഞ്ഞു. തീ ആളിക്കത്തുന്നു. അവിടുത്തെ അപമാനം അഗ്നികുണ്ഡത്തിൽ ആഹുതിചെയ്യൂ! പ്രേമപൂർണ്ണമായ ഈ ഹൃദയം പ്രതിഹിംസയ്ക്കു കുറച്ചു മാത്രകൾ ഉള്ളു. പ്രതികാരവിചാരം ഹൃദയത്തിലിരുന്നു മാച്ചു

കളഞ്ഞു! അമ്മേ അമ്മയ്ക്കുവേണ്ടി ഇന്നു ചന്ദ്രഗുപ്തന്റെ ഖഡ്ഗാഗ്രവിദ്ദ തീപ്പൊരിയായി മാറിയിരിക്കുന്നു.

മുരാ: നന്ദൻ എന്റെ മുഖത്തുനോക്കി ശൂദ്രസ്ത്രീയെന്നു വിളിച്ചപ്പോൾ—നന്ദന്റെ കല്പനപ്രകാരം ചണ്ഡാലൻ എന്റെ തലമുടി വലിച്ചിഴച്ചപ്പോൾ—ഹാ! എന്റെ ഹൃദയത്തിൽ ആളിക്കത്തിയ ആ തീ—അയ്യോ, മകനേ! (കരയുന്നു.)

ചന്ദ്രഗു: വിജയത്തിലുള്ള സംശയമെല്ലാം ഇന്നസ്തമിച്ചു കഴിഞ്ഞു. സാദ്ധ്വിയായ സീതാദേവിയുടെ കണ്ണീരിൽ ലങ്കാസാമ്രാജ്യം കത്തിയെരിച്ചുപോയി; അപമാനിക്കപ്പെട്ട ദ്രൗപതിയുടെ ക്രോധാഗ്നിയിൽ കൗരവന്മാർ വെന്തു വെണ്ണീറടിഞ്ഞു. അബലയെ നിന്ദിക്കുന്ന ഏതു വർഗ്ഗത്തിന്റെയും ഗതി—അധഃപതിക്കും. നന്ദവംശം കരിഞ്ഞുപോകും. അതിന്റെ ചാരത്തു കുലക്ഷേത്രം വരും. ഇന്നു് ഞാൻ പകരം വീട്ടും.

മുരാ: ഈ ആശാതന്തു ഒന്നു മാത്രമാണു് എന്റെ ജീവിതം നിലനിർത്തുന്നതു്.

(പോകുന്നു.)

ചന്ദ്രഗു: ശൂദ്രസ്ത്രീ—എന്താണീ ശൂദ്രനെന്നാൽ മനുഷ്യനല്ലേ? ക്ഷത്രിയനെന്നപോലെ ശൂദ്രനും രണ്ടു കണ്ണുകളില്ലേ; ഹൃദയമില്ലേ; തലയില്ലേ? ഹാ: എന്തൊരസൂയ—ശൂദ്രന്റെ ശക്തി പ്രഭാവവുമൊന്നു കാണിച്ചുകൊടുക്കും—ശൂദ്രൻ മനുഷ്യനാണെന്നു് ഒരു കുറി തെളിയിച്ചുകൊടുക്കും. മഹാനായ ഹേ! സികന്ദർഷാ അങ്ങയുടെ പ്രവചനം സത്യമാക്കിത്തീർക്കണമെന്നതാണു് എന്റെ ജീവിതലക്ഷ്യം.

(കാർത്ത്യായനൻ വരുന്നു.)

ചന്ദ്രഗു: ആരാണതു്?

കാർത്ത്യാ: കാർത്ത്യായനൻ.

ചാണ: മഹാവിചക്ഷണനും, മഹാവിദ്വാനും, കൂടതന്ത്രജ്ഞനുമാകുന്നതാണ്. അല്ലേ? എന്നാൽ ഒന്നുമാത്രം നീ കേട്ടിട്ടില്ല!—"ചാണക്യന് ഹൃദയമില്ല!" അവന്റെ ദേഹത്തിൽ ചോരയില്ല—ഇതാ ഈ മാൎവിടം—(പെട്ടെന്നു ചന്ദ്രഗുപ്തന്റെ കൈ തന്റെ മാൎവിടത്തിൽവെച്ചമൎത്തി) നോക്കൂ—എന്തായി കാണുന്നത്.

ചന്ദ്ര: പതിഞ്ഞകൂട്ടിൽ ചോരയൊഴുകുന്നതായി കാണുന്നു.

ചാണ: എന്തൊഴുകുന്നതായിട്ട്?

ചന്ദ്ര: ചോര!

ചാണക്യ: വിഡ്ഢി!—അതു ചോരയല്ല; ചോര! ഈ ശരീരത്തിലെവിടെയാണു ചോര? ചോരയല്ല. മഷിയൊഴുകുകയാണ്; ചോരയുടെ തുള്ളി വല്ലതുമവശേഷിച്ചിട്ടുണ്ടെങ്കിൽ അതു പണ്ടേ കട്ടിയായിപ്പോയിരിക്കുന്നു.

ചന്ദ്ര: എനിക്കെല്ലാം മനസ്സിലായിക്കഴിഞ്ഞിരിക്കുന്നു. അങ്ങ് ഒരു കാൎയ്യം മാത്രം ചെയ്യണം—കല്പന തരണം—അങ്ങ് അനുഗ്രഹിക്കണം—അത്രമാത്രം പറയണം—"ചന്ദ്രഗുപ്താ മുന്നോട്ടു പോവൂ." മറ്റൊന്നുംതന്നെ ആവശ്യമില്ല—മറ്റെല്ലാം ഞാനായിക്കൊള്ളാം.

ചാണ: നിറവേററുമോ? നിറവേററാൻ കഴിയുമോ?

ചന്ദ്ര: ഉവ്വ്. നിറവേററാൻ കഴിയും. സികന്ദരുടെ പ്രവചനമുണ്ട്. ഭാവിയിൽ വിജയിയായിവരുമെന്ന്. ജീവിതാശ പകരുന്ന ആ പ്രവചനം ജാഗ്രത്തിലും, സ്വപ്നത്തിലും, ഇരുട്ടിലും, നട്ടപ്പിലും എന്റെ ചെവിയിൽ വന്നു മുഴങ്ങിക്കൊണ്ടിരിക്കുന്നു:—ഉവ്വ് എനിക്കു നിറവേററുവാൻ കഴിയും. അങ്ങ് ഈ മഹാ യജ്ഞത്തിന്റെ പുരോഹിതനായിരുന്നാൽ മാത്രം മതി—അങ്ങ് എന്നെ യജ്ഞദീക്ഷിതനായി ഇരുത്തൂ—

# അങ്കം ൨.

## രംഗം ൧.

സ്ഥലം—ശിരാതകത്തിലെ രാജധാനി. സമയം—രാത്രി.

(സെല്യൂക്കസ്സും ഹെലനും)

സെല്യൂ: സികന്ദർഷാ ഭൂലോകവാസം വെടിഞ്ഞു; ലോകൈകവീരനായ ഒരു മഹാനസ്തമിച്ചു.

ഹെല: എന്തു്! ഇതാരു പറഞ്ഞു.

സെല്യൂ: സൂര്യൻ അസ്തമിച്ചുവെന്ന കഥ ഭൂമിക്കു വല്ലവരും അറിവു കൊടുക്കേണ്ടതുണ്ടോ മകളേ!

ഹെല: പിന്നീടു്?

സെല്യൂ: പിന്നീടെന്താണു്? ഒന്നുമില്ല. അദ്ദേഹമെന്നെ ഗ്രീഷ്യരുടെ പിൻതുടർച്ചാവകാശിയാക്കിവെച്ചു പോയി.

ഹെല: അമർത്തിയാലൊതുങ്ങാത്ത മഹാമോഹം അദ്ദേഹത്തിനു് ഗ്രീഷ്യരുടെ പ്രാതിനിധ്യം സമ്പാദിച്ചുകൊടുത്തു. എന്നാൽ പാവം! ചക്രവർത്തിക്കു സ്വന്തം നാട്ടിൽ കിടന്നു മരിക്കുവാനുള്ള ഭാഗ്യമുണ്ടായില്ല.

സെല്യൂ: സികന്ദർഷായുടെ സ്വപ്നം ഞാൻ അനുഭവത്തിൽ വരുത്തും.

ഹെല: എന്തു സ്വപ്നം?

സെല്യൂ: ഭാരതവർഷത്തെ ജയിച്ചടക്കുക എന്ന ആഗ്രഹം.

ഹെല: അതുകൊണ്ടുള്ള നേട്ടം?

സെല്യൂ: കീർത്തി.

ഹെല: കീർത്തിയല്ല, ദുഷ്കീർത്തിയാണു് അതിൽനിന്നുള്ള നേട്ടം. പുരുഷൻ കെട്ടിവെക്കുന്ന ഭാരം!—എന്തു ചെന്നാലും

ഹോ ആ ആളുടെ—മനോഗതിയറിയാന്‍ എനിക്കു കഴിഞ്ഞിട്ടില്ല—'ഞാനൊന്നും പറഞ്ഞില്ലല്ലോ'—എന്ന ശങ്കിച്ചുള്ള മറുപടി—വേറിയൊന്നും പറഞ്ഞില്ല എങ്കിലും എന്റെ വാക്കു പിടിച്ചിട്ടില്ലെന്നു പറയേണ്ടതാണ്—ശരി. ആ ചോദ്യത്തിന്റെ മറുപടി ഇന്നു പറയുന്നതിലെന്താണ വിരോധം?

ഹേല: ആ മറുപടികൊണ്ടു നിങ്ങൾക്കെന്താവുന്ന നേട്ടം?

ഹെന്റി: പറഞ്ഞാല്‍ ഭവതിക്കുണ്ടാവുന്ന നഷ്ടം? പറയുന്നതുകൊണ്ടു നേട്ടമൊന്നുമില്ല. എന്നാല്‍ കേള്‍ക്കുന്നതുകൊണ്ട് എനിക്കു നേട്ടമായിരിക്കും.

ഹേല: എന്താണാ നേട്ടം?

ഹെന്റി: മറ്റൊന്നുമല്ല. ആ ചോദ്യത്തിന്റെ മറുപടി കിട്ടിട്ടുവേണം എനിക്കു ചിലതു നിശ്ചയിപ്പാന്‍—ഇ ചോദ്യത്തിന്റെ മറുപടിയിലാണെന്റെ ഭാവിയത്രയും; ഭദ്രേ ഹെലന്‍. ഞാന്‍ അവസാനത്തെത്തവണ ഒന്നുകൂടി ചോദിച്ചുപോകാനാണ വന്നതു്.

ഹേല: എന്തു്?

ഹെന്റി: കണ്ണില്‍ കണ്ണീര്‍ നിറച്ചു്, കൂപ്പുകൈയോടെ ഞാന്‍ ഭിക്ഷ ചോദിച്ചു; എന്നാലൊന്നും കിട്ടിയില്ല. കോപതാപങ്ങളാല്‍ ഇടറുന്ന തൊണ്ടയോടുകൂടി ഞാന്‍ ഭിക്ഷ ചോദിച്ചു; എന്നാലൊന്നും തന്നെ കിട്ടിയില്ല. എന്നാലിന്നു്—വളവും തിരിവുമില്ലാതെ കരച്ചിലും കെഞ്ചലുമില്ലാതെ ഇതു ചോദിക്കാന്‍ വേണ്ടിയാണ ഞാന്‍ വന്നതു്. ഇന്നു് ക്രോധമില്ല, നിര്‍ബ്ബന്ധമില്ല—കണ്ണീരില്ല—എനിക്കിതറിയണം—നിങ്ങൾക്കെന്നെ വിവാഹം ചെയ്യാനിഷ്ടമുണ്ടോ ഇല്ലയോ?

ഹേല: എന്റെ അച്ഛന്റെ കഴുത്തില്‍ വാള്‍ വെട്ടാന്‍ മുതിര്‍ന്നുവന്നാലും ആ ആളെ ഞാന്‍ കല്യാണം കഴിക്കില്ല.

സെല്യൂ: എന്തു്?—ഇക്കേൾക്കുന്നതെന്തു്—ഇതു വാസ്തവമാണോ ആന്റിഗോണസ്സ്?

ആന്റി: അതെ, വാസ്തവം—എനിക്ക തെറ്റുപറ്റി.

സെല്യൂ: ഛേഛേ; ശരി സികന്ദർഷായുടെ കല്പനപ്രകാരം നീ രാജ്യഭ്രഷ്ടനാക്കപ്പെട്ടവനായിരുന്നു. വീണ്ടും ഞാൻ നിന്നെ സേനാപതിയാക്കി—അതിനു് ഈ സമ്മാനം—അപമാനം—ആരവിടെ?

(രണ്ടു ഭടന്മാർ വരുന്നു.)

സെല്യൂ: ഇവനെ പിടിച്ചു് ആമം വെയ്ക്കു (ഭടന്മാർ ആന്റിഗോണസ്സിനെ പിടിച്ചുകെട്ടുന്നു) ആന്റിഗോണസ്സ്—ശിക്ഷയെന്താണെന്നറിയുമോ; മരണശിക്ഷതന്നെ ആരവിടെ ഇവനെ കൊലനിലത്തേക്കു കൊണ്ടുപോവട്ടെ (ആന്റിഗോണസ്സിനെ കൊണ്ടുപോവാൻ ഭാവിക്കുന്നു.)

ഹെല: നില്ക്കൂ; (സെല്യൂക്കസ്സിനോടു്) ഇത്തവണത്തെ മാപ്പുകൊടുക്കണം.

സെല്യൂ: ഇല്ലില്ല—ഇതു ധിക്കാരം!

ഹെല: എന്നാൽ പിടിച്ചുവെച്ചേക്കുക.

സെല്യൂ: പിടിച്ചുവെക്കൽ തക്കതായ ശിക്ഷയല്ല.

ഹെല: എന്നാൽ നാടുകടത്തിയേക്കുക. എന്തായാലും മരണശിക്ഷ വേണ്ട.

സെല്യൂ: വേണ്ട ഹെലൻ—അതു പാടില്ല.

ഹെല: ആന്റിഗോണസ്സ് വീരനാണു്; അയാൾ നേരിട്ടു കാൎയ്യം സമ്മതിച്ചു; ഇത്തവണ അവസാനമായി—മാപ്പുകൊടുക്കണം—ആന്റിഗോണസ്സിനെ രാജ്യഭ്രഷ്ടനാക്കുക അതു മതി.

ആന്റി: എനിക്ക സെല്യൂക്കസ്സിന്റെ ദയാഭിക്ഷവേണ്ട. എന്നാൽ സെല്യൂക്കസ്സ്; ഞാൻ കാൎയ്യം സമ്മതിക്കുന്നു—

കുററത്തിനു തക്കതായ ശിക്ഷ തരൂ—ഞാൻ മാപ്പു ചോദിക്കുകയില്ല.

ഹെല: ഞാൻ മാപ്പു ചോദിക്കുന്നു—അച്ഛാ

സെല്യൂ: ഇല്ല.

ഹെല: എനിക്കു മാപ്പുതരൂ—അച്ഛാ.

സെല്യൂ: തരികയുമില്ല—

ഹെല: (മുട്ടുകുത്തി കൈകൂപ്പി) അച്ഛാ!

സെല്യൂ: ശരി. ഇത്തവണ നിനക്കു മാപ്പു തന്നിരിക്കുന്നു—ആന്റിഗോനസ്—പോവാം—ഒരു കാര്യം—മേലിലെന്നാകിലും എന്റെ സാമ്രാജ്യത്തിനകത്തു കാലെടുത്തുവെച്ചാൽ അന്നായിരിക്കും തന്റെ മരണദിനം—ഉം—വിട്ടയയ്ക്കൂ (ഭടന്മാർ വിട്ടയയ്ക്കുന്നു; ആന്റിഗോനസ് മെല്ലെ മെല്ലെ പോകുന്നു.)

ഹെല: അങ്ങു വിട്ടയയ്ക്കുമെന്ന് എനിക്കറിയാമായിരുന്നു.

സെല്യൂ: നിന്റെ കുസൃതികൾ! ഹാ, അതിന്റെ മുമ്പിലെന്റെ എല്ലാ ശക്തികാഠിന്യവും അടങ്ങിപ്പോകുന്നു. നീയെന്റെ ഓമനക്കുഞ്ഞാണ്—ഓമനത്തം അധികരിക്കുക മൂലമാണ് നീയെന്നെ തോല്പിക്കുന്നത്.

ഹെല: (ചിരിച്ച്) ഇക്കാര്യത്തിൽ ഡെമോസ്തനീസ് എന്തു പറയുന്നു?

സെല്യൂ: ഒന്നും പറഞ്ഞിട്ടില്ല—നീ വല്ലാത്ത വികൃതിയായിരിക്കുന്നു—ശരി പോവൂ. (പോകുന്നു.)

(ഹെലൻ മെല്ലെ മെല്ലെ നടന്ന് ഇടയിൽനിന്ന്)

ഹെല: അച്ഛൻ! അതെ അച്ഛന്റെ ഇച്ഛയാണ് എന്റെ ഇച്ഛ. എന്റെ ഹൃദയത്തിലെ അഗാധസ്നേഹത്തിന്റെ നിഗൂഢതയെക്കുറിച്ച് അങ്ങ് എന്തറിഞ്ഞു! അവിടുത്തെ കഴ

ത്തിന്നു നേക്ക് ആരു വാളിളക്കിയോ ആ ആൾ ആരായാലും ഞാൻ കല്യാണം കഴിക്കുകില്ല. ആ ആൾ എന്റെ ശത്രുവല്ല—ആരായാലെന്താണ്?

—•••—

## രംഗം ൨.

സ്ഥലം—യുദ്ധക്ഷേത്രത്തിൽ ചാണക്യന്റെ ശിബിരം.

സമയം—രാത്രി.

(മുരയും ചാണക്യനും)

മുര: നാളെ യുദ്ധമുണ്ടാവും.

ചാണക്യ: അതെ, നാളെയാണ യുദ്ധം.

മുര: ചന്ദ്രഗുപ്തൻ കടന്നാക്രമിക്കും.

ചാണക്യ: ഉം്—എത്രതവണ ഞാനിതു നിന്നോട പറഞ്ഞു? വീണ്ടും—അതേ വർത്തമാനംതന്നെ പറയാൻ—ഈ രാത്രി സമയത്തു് ഇവിടെയ്ക്കു വരേണ്ട ആവശ്യം?

മുര: എത്രയായിട്ടും മനസ്സുറക്കുന്നില്ല—യുദ്ധംകൊണ്ടു യാതൊരു കാര്യവുമില്ല—വേണ്ട ഗുരുദേവ—യുദ്ധം വേണ്ട.

ചാണക്യ: (സാശ്ചര്യം) മുരേ!

മുര: എന്റെ മകനാണ് ചന്ദ്രഗുപ്തൻ; പിന്നെ നന്ദനോ; അവനും എന്റെ മകൻതന്നെ—ചന്ദ്രഗുപ്തനും നന്ദനും! ഒരേ ഞെട്ടിയിലെ രണ്ടു പുഷ്പങ്ങൾ—എന്റെ ഹൃദയാകാശത്തിലെ സൂര്യചന്ദ്രന്മാർ. അവർ മുട്ടിയാൽ ആകാശം നുറുനുറുങ്ങിപ്പോവും. വേണ്ട—യുദ്ധം വേണ്ട; എന്റെ മകൻ തെരുവിലെ പിച്ചക്കാരനാണ്—സമ്മതം. എങ്കിലും യുദ്ധം വേണ്ട.

ചാണക്യ: ഹാ, സ്ത്രീ. മുമ്പിലതാ കാലത്തിന്റെ സംഹാരരൂപം പ്രത്യക്ഷപ്പെട്ടു നില്ക്കുന്നു. നോക്കൂ സ്ഥിരവും, അച-

കാർത്ത്യ: അതുമിതും കുറെ പറഞ്ഞശേഷം മന്ത്രി ഇങ്ങിനെ ഇടഞ്ഞിവെച്ചു:—"സഹോദരന്മാർ തമ്മിലെന്തിനാണ് ദ്വേഷം?—രാജ്യം പരിപ്പാതിയായി ഭാഗിച്ചുകളയാം. അവരും ഇവരുമില്ലാത്ത നന്ദനാശം വിധിയാണ്; എന്തിനും അദ്ദേഹം അനുജനല്ലേ? വല്ലതും കടന്നു പ്രവർത്തിച്ചുപോയിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിക്കേണ്ടതു നിങ്ങളിൽ ചിലരുടെ ചുമതലയല്ലേ?

ചാണക്യ: (സകൌതുകം) വാസ്തവം—വാസ്തവം; ആ സമയത്തു ചന്ദ്രഗുപ്തനവിടെയുണ്ടായിരുന്നില്ലേ?

കാർത്ത്യ: ഉണ്ട്.

ചാണക്യ: എന്റെ ഭഗവാനേ—നമ്മുടെ മന്ത്രിവരിഷ്ഠൻ ജാലവിദ്യക്കാരനാണ്:—ചന്ദ്രഗുപ്തൻ വല്ലതും പറഞ്ഞുവോ?

കാർത്ത്യ: ഒന്നും പറഞ്ഞില്ല.

ചാണക്യ: നിങ്ങൾ വല്ലതും പറഞ്ഞുവോ?

കാർത്ത്യ: ഞാൻ പറഞ്ഞതു ഫലമില്ലാതായല്ലോ. മന്ത്രിയുടെ അഭിപ്രായമറിഞ്ഞശേഷം മറ്റു വല്ലതും പറയാൻ നിവൃത്തിയുള്ളൂ.

ചാണക്യ: അടടാ! ആ ചിന്താമണി എന്താണ് നമ്മുടെ അടുക്കലേക്കു കൂട്ടിക്കൊണ്ടുവരാതിരുന്നതു്?

കാർത്ത്യ: അയാളിങ്ങോട്ടുവരാൻ കൂട്ടാക്കിയില്ല.

ചാണക്യ: പാതിരാവുള്ളതെത്ത അടവെടുത്തു:—ഒരാളുമറിന്ന കാര്യം തീർച്ചയായില്ലപ്പോൾ—അമ്പോ!—(ആലോചിക്കുന്നു)

കാർത്ത്യ: താങ്കളെന്തു വിചാരിക്കുന്നു.

ചാണക്യ: ഒന്നുമില്ല—

"മനസാ ചിന്തിതം കാര്യം—
വചസാ ന പ്രകാശയേൽ"

കാർത്ത്യ: എന്നാൽ ഞാൻ താങ്കളുടെ മിത്രമാണ്.

ചാണക്യ: ചാണക്യപണ്ഡിതന്റെ മതമിതാണ്—

"ന മിത്രേഷ്വപി വിശ്വസേൽ"

നിങ്ങളെയറിയിക്കേണ്ട സമയമായിട്ടില്ല—ഇപ്പോൾ ഒന്നുമാത്രം പറയാം—“സന്ധിയുണ്ടാവില്ല.”

കാർത്ത്യാ: കാരണം?

ചാണക്യ: നിങ്ങളിപ്പോൾ ശിബിരത്തിലേയ്ക്കു പോകണം—ഞാനെന്റെ പ്രിയതമയാരെന്നാലോചിക്കട്ടെ.

കാർത്ത്യാ: ആരാണീ പ്രേയസി.

ചാണക്യ: അറിയില്ലേ? (ചിരിച്ച്) എനിക്കൊരു സഹസ്കാരിയുണ്ട്—തേവിടിച്ചി.

കാർത്ത്യാ: നിങ്ങൾക്കും തേവിടിച്ചിയോ?

(ചാണക്യൻ ചിരിച്ചുകൊണ്ടിരിക്കുന്നു.)

ചാണക്യ: നിങ്ങൾ ഈ നഗരത്തിലെ മുമ്പറിയുമോ?

കാർത്ത്യാ: പിന്നെ? ചെറുപ്പത്തിൽ ഞങ്ങൾ ഒരുമിച്ചാണ് ശാസ്ത്രാഭ്യാസം ചെയ്തുപോന്നത്. മന്ത്രശാസ്ത്രത്തിൽ അതിശക്തനായ വാദസമർത്ഥനും, സാഹിത്യത്തിൽ മിടുമിടുക്കനുമായിരുന്നു അയാൾ.

ചാണക്യ: നിങ്ങളന്നു പാണിനീയസൂത്രമിരുന്ന് ഉരുവിടുകയായിരുന്നു അല്ലേ?

കാർത്ത്യ: നിങ്ങളെന്താണ് ചിരിക്കുന്നത്. അഷ്ടാദ്ധ്യായത്തിലെ ഓരോ സൂത്രവും ഓരോ നിഗൂഢതത്വത്തിന്റെ ഗാഥയാണ്. ഇത് നോക്കൂ—

ചാണക്യ: മതി; താമസമായി—നോക്കൂ—പാണിനീയം കേൾക്കാൻ ഇവിടെ സമയംപോരാ—വ്യാകരണംകൊണ്ടൊരു കാര്യവുമില്ല.

കാർത്ത്യാ: പാണിനി നിങ്ങൾക്ക് സാരമില്ല—എന്നാലതിന്റെ മഹിമ—എനിക്ക് . . . . .

ചാണക്യ: ഇപ്പോൾ മനസ്സിലായി—ഞാൻ നിങ്ങളെ തടവിലിട്ടടയ്ക്കുവാനുള്ള കാരണം.

കാർത്യാ: എന്താണു് കാരണം?

ചാണക്യ: നിങ്ങളുടെ പാണിനിസൂത്രങ്ങൾകൊണ്ടു് ബുദ്ധിമുട്ടിട്ടുതന്നെ. നിങ്ങളിരുന്ന സൂത്രമുരുവിട്ടു് മനസ്സിനെ ബോധം മുട്ടിച്ചുതുടങ്ങി. പോർക്കളത്തിലും—സകലദിക്കിലും പാണിനി—മഹാദാനിയും ഹലാതജാവ്യനായി വാക്കലഹമുണ്ടായി; അവിടെയും പാണിനി. അങ്ങിനെ സൂത്രം കേട്ട കേട്ട നമ്മുടെ തലക്കുത്തു പിടിച്ചു—പിന്നെ സഹിക്കവയ്യാതായപ്പോൾ നമ്മുടെ തലക്കുത്തു പിടിച്ചു. തല ചുറ്റിത്തുടങ്ങി—മനം പിരട്ടിത്തുടങ്ങി. അങ്ങിനെ പൊറുതിമുട്ടി അവസാനം നിങ്ങളെ തലയിലിട്ടു ഒഴിച്ചു—വല്ലാത്ത ദ്രോഹിതന്നെയാണീ പാണിനി.

കാർത്യാ: എന്താണു പാണിനി വരുത്തിവെച്ച ആപത്തു്?

ചാണക്യ: ഈ വ്യാകരണക്കുരുക്കു് നിർമ്മിച്ചുവെച്ചിട്ടു് ആരും മുഴുവൻ ഇതുവരെ ശരിക്കും മനഃപാഠമാക്കാൻ കഴിഞ്ഞില്ല.

കാർത്യാ: അതിലും വലിയ ആപത്തു് ഇതാണു്. നിങ്ങൾക്കു വ്യാകരണത്തിൽ ശ്രദ്ധയില്ല—പാണിനിസൂത്രം—

ചാണക്യ: വളരെ വലുതാണു്. നിങ്ങൾ ശിബിരത്തിലേക്ക പോവൂ—നോക്കൂ—ചന്ദ്രകേതു എവിടെയാണു്?

കാർത്യാ: ചന്ദ്രഗുപ്തന്റെ ശിബിരത്തിൽ.

ചാണക്യ: വാസ്തവം—പാണിനിസൂത്രപ്രയോഗംകൊണ്ടു കാര്യത്തിന്റെ പരമാർത്ഥമറിഞ്ഞുകഴിഞ്ഞുവല്ലോ?

കാർത്യാ: പാണിനി ഇന്നും നിസ്സാരവിഷയങ്ങളെക്കുറിച്ചു് ഒന്നുംതന്നെ പറഞ്ഞിട്ടില്ല.

ചാണക്യ: പോരൂ; ചന്ദ്രകേതുവിനോടു നമ്മുടെ ശിബിരത്തിലേക്ക വരാൻ പറയൂ—

കാർത്യാ: വരാൻ പറയാം—എങ്കിലും പാണിനി—

ചാണക്യ: വീണ്ടും പാണിനി—പോക്കിലത്തിൽ — ഈ അദ്ധ്യാത്മിസംശയത്തു—പാണിനീയസൂത്രം കേൾക്കാനിടയില്ല—മൌനം ചന്ദ്രകേതുവിനെ പറഞ്ഞയയ്ക്കു—ചന്ദ്രകേതുവിനെ കണ്ടിട്ടു പ്രത്യേക ആവശ്യമുണ്ടു്.

കർത്യാ: അപ്പോൾ പാണിനീയസൂത്രമോ?

ചാണക്യ: പാണിനിയും, പാണിനീയസൂത്രവും നരകത്തിൽ വീണു തുലയട്ടെ—പോവൂ!

കാർത്യാ: ലോകം വിചാരിക്കുന്നതു പാണിനി വെറും വൈയ്യാകരണനാണെന്നാണു—വെറും വൈയ്യാകരണൻ—വിഡ്ഢികൾ. പാണിനി വേദാന്തശാസ്ത്രത്തിന്റെ കാതൽ.

ചാണക്യ: ശാസ്ത്രപ്രതിവാദത്തിനു നില്ക്കേണ്ട—ഞാൻ മറ്റൊരുള്ളു വീണ്ടും പറയുകയാണു്. നിങ്ങളിപ്പോൾ പോവണം.

കാർത്യ: ഞാൻ പോവുകയാം. (നടന്നുകൊണ്ടു്) എന്നാൽ താങ്കൾ പാണിനിയെ അപമാനിച്ചു.

[ദുഃഖിതനായിപ്പോവുന്നു.]

ചാണക്യ: വെറും മൂഢപ്രായൻ! ഒരു വകയറിയുകയില്ല. കർമ്മത്തിനടിമയായ വെറും പുൽക്കൊടി.—പ്രതിഭ. എന്തു പറയുന്നു? നന്ദമന്ത്രി ഒടുവെടുത്തു പ്രയോഗിച്ചു: പാദസേവയൊച്ചുകഴിഞ്ഞപ്പോൾ ഒരു പുതിയവിദ്യ പ്രയോഗിച്ചു. ഞാൻ കെണിവെച്ചു കഴിഞ്ഞിട്ടുണ്ടു്. ഞാനതു നോക്കിക്കൊണ്ടിരിക്കുന്നു. നീയും അതറിയില്ലേ?

(ചന്ദ്രകേതു പ്രവേശിച്ചു പ്രണമിക്കുന്നു.)

ചാണക്യ: വിജയിച്ചാലും! ഞാൻ നിങ്ങൾക്കാളയച്ചിരുന്നു.

ചന്ദ്രകേ: എന്താണു കല്പന?

ചാണക്യ: നാളെയാണു യുദ്ധം—യുദ്ധം കഴിയുന്നതുവരെ —ഇതാണോർക്കു, ചന്ദ്രകേതു ചന്ദ്രഗുപ്തനെ വിട്ടുപിരിയരുതു്

പോർക്കളത്തിൽവെച്ചു പോർനടക്കുന്ന നേരത്തു നീയവനെ വിട്ടു പിരിഞ്ഞു പോവരുതു്.

ചന്ദ്രകേ: കല്പനപോലെ.

ചാണക്യ: പോവൂ (ചന്ദ്രകേതു പുറപ്പെടുന്നു.) നോക്കൂ—(ചന്ദ്രകേതു നില്ക്കുന്നു)—ചന്ദ്രഗുപ്തൻ ഉറങ്ങുകയാണോ?

ചന്ദ്ര: അതെ.

ചാണക്യ: ഉണരുവാനോ—അല്ലെങ്കിൽ വേണ്ട— ഇപ്പോൾ വേണ്ട, ഉറങ്ങിക്കൊള്ളട്ടെ. ആ കുട്ടിയെ—വേണ്ട ഇന്നു് രാത്രി വേണ്ട—അതുകൊണ്ടു് ഒരു കാര്യവുമില്ല. നാളെ നേരത്തെ—പുലരുന്നതിനു മുമ്പെ—എഴുന്നേൽക്കണം. ചന്ദ്രഗുപ്തനേയും ആ നേരത്തു വിളിച്ചുണർത്തി മുഖംകഴുകുന്നതിനു മുമ്പായി യുദ്ധത്തിനു പുറപ്പെടണം—എന്നാൽ പോയ്ക്കൊള്ളൂ.

(ചന്ദ്രകേതു പോവുന്നു.)

ചാണക്യ: ആശ്ചര്യമായിട്ടുള്ള ചെറുപ്പക്കാരൻ! ഇല്ല-പ്രിയതമെ മേലിലിതു പറയില്ല. അറിയാതെ ഭ്രാന്തു് ഉച്ചരിച്ചു പോയി. വിവരമില്ലാത്ത പാപം. ചാതുര്യം തന്റെ സദ്ഭാവവും ബലികഴിച്ചുകൊണ്ടിരിക്കുന്നു. ചന്ദ്രഗുപ്തൻ നിന്റെയാരാണു്? വിഡ്ഢി!

## രംഗം ൪.

സ്ഥലം: ഹിരാതകത്തിലെ കൊട്ടാരം.

സമയം: പ്രഭാതം.

(ആന്റിഗോണസ്സും തടവുകാരനായ സെലൂക്കസ്സും.)

ആന്റി—സെലൂക്കസ്—ഇന്നു് നിങ്ങളെന്റെ തടവുകാരനാണു്.

സെല്യൂ—ഇതെടുത്തു പറയേണ്ട ആവശ്യമില്ല ആന്റിഗോണസ്സ്.

ആന്റി: ചക്രവർത്തി. ഇന്നു നിങ്ങളുടെ ആ ഗർവ്വ് എവിടെപ്പോയി?

സെല്യൂ: ഞാനൊരിക്കലും ഗർവ്വിഷ്ഠനായിരുന്നില്ല—യുദ്ധത്തിൽ തോൽവിയും ജയവും സാധാരണയാണ്. നിരവധി യുദ്ധത്തിൽ ഞാൻ വിജയിയായിട്ടുണ്ടു്. ഇന്നു നിങ്ങളുമായി എതിരിട്ടു ഞാൻ തോറ്റു തടവുകാരനാക്കപ്പെട്ടു വീണ്ടും യുദ്ധമുണ്ടാകയാണെങ്കിൽ—

ആന്റി: ഇതന്തിമസമരമാണ്.

സെല്യൂ: അന്തിമസമരമോ? നിങ്ങളെന്റെ തല വെട്ടുമായിരിക്കാം അല്ലേ?

ആന്റി: ഒരിക്കലുമില്ല!

സെല്യൂ: പിന്നെന്തു ചെയ്യാനാണു ഭാവം?—എന്താണിതു് ആന്റിഗോണസ്സ് താങ്കളുടെ കണ്ണിൽ ഹിംസാജ്വാലകിടന്നാളും വെട്ടുന്നു. നിങ്ങളുടെ മുഖം ചുവന്നിരിക്കുന്നു. നിങ്ങൾ പല്ലിറുമ്മുന്നു; ഇവയൊക്കെയും ഇങ്ങനെ വിളിച്ചുപറയുന്നു—നിങ്ങളുടെ മനസ്സിൽ എന്തോ പൈശാചികസങ്കല്പം കിടന്നു കളിയാടുന്നു. അതിന്റെ ഭയങ്കരസ്വരൂപം കണ്ടു നിങ്ങൾതന്നെ നടുങ്ങുന്നുണ്ടു്"!

ആന്റി: ഇല്ല. ഞാൻ നിങ്ങളെ കൊല്ലില്ല.

സെല്യൂ: നിങ്ങളെന്താണു വീണ്ടും വീണ്ടും ആവർത്തിക്കുന്നതു്?

ആന്റി: പരിഷ്കൃതരായ യവനവർഗ്ഗക്കാരാണു നാം; പോർക്കളത്തിൽവെച്ചു് എതിരാളിയുടെ മാറത്തു് ഉടവാൾ കുത്തിയിറക്കും, യുദ്ധാവസാനത്തിൽ ഇരുളടഞ്ഞ കൽത്തുറുങ്കിൽ ശത്രുവെയിട്ടടയ്ക്കും. എന്നാൽ കൊല്ലുകയില്ല—നിങ്ങളെയും എങ്കി

ള്ളു പറഞ്ഞാലും കിളികളുടെ കൂട്ടത്തിൽ താങ്കളുമ് എറ്റുപാടും— ഇതാ സെല്യൂക്കസ്സിന്റെ മകളും എത്തിക്കഴിഞ്ഞുവല്ലോ!

(ഭടന്മാരാൽ ചുററപ്പെട്ട തടവുകാരിയായി ഹെലൻ പ്രവേശിക്കുന്നു.)

ഹെലൻ: ഇതാര്; അച്ഛനല്ലേ?—അച്ഛാ — അച്ഛാ— (സെല്യൂക്കസ്സിന്റെ മാറോടു തല ചായ്ക്കുന്നു.)

സെല്യൂ: ഹെലൻ, എന്റെ മകളേ.

(പുണരുന്നു.)

എൻറി: നിങ്ങളുടെ സൌഹാർദ്ദസംഭാഷണം അവസാനിച്ചിരിക്കുമെന്നാശിക്കുന്നു. അവസാനിച്ചിട്ടില്ലെങ്കിൽ അവസാനിപ്പിക്കാൻ ഞാനപേക്ഷിക്കുന്നു. അതു തടയുവാൻ ഞാനൊരു നിഷ്ഠുരനല്ല—കാരണം ഈ കാഴ്ച നിങ്ങളുടെ അവസാനത്തെ കാഴ്ചയായിരിക്കാം.

ഹെലൻ: അവസാനത്തെ കൂടിക്കാഴ്ചയോ?

എൻറി: അതെ രാജകുമാരി. നിങ്ങളുടെ അച്ഛനു ഞാൻ ശിക്ഷ വിധിച്ചിരിക്കുന്നു:- ഇതുടനെ കള്ളന്മാരുടെ നിത്യഗതിയായിരിപ്പാൻ.

ഹെലൻ: വിധികർത്താവിന്റെ വിധിപോലെയാവാം.

എൻറി: നിങ്ങൾക്കൊന്നും പറയാനില്ലേ?

ഹെലൻ: എനിക്കില്ല; ഒന്നും പറയാനില്ല. വിജയിയോടു വിജിതനായിരിക്കേണ്ട കാര്യത്തെക്കുറിച്ച് ആലോചിക്കാം; എന്നാൽ തടവുകാരനു നൽകേണ്ടതെന്തോ അതു നിങ്ങളുടെ അഭിരുചിയാണ്. ഇതിലെനിക്കൊന്നുംതന്നെ പറയാനില്ല. എനിക്കധികാരമില്ലാത്ത വിഷയത്തിൽ ഞാൻ കൈവെച്ചുകൂടാറില്ല.

എൻറി: ശരി. എന്നാൽ ഞാനൊന്നു പറയുവാനാഗ്രഹിക്കുന്നു സെല്യൂക്കസ് നിങ്ങളുടെ മകൾ വളരെ പിതൃഭക്തിയുള്ളവളാണ്.

ഹെലൻ: ഹെന്റി രാജാവ്. താങ്കൾ രാഷ്ട്രീയകാര്യങ്ങളെക്കുറിച്ചു സംസാരിച്ചോളൂ. കന്യകയുടെ പിതൃസ്ഥാനം—അതു കന്യക പറയേണ്ടതാണ്. അക്കാര്യമവൾക്കു വിട്ടുകൊടുത്തേക്കുക.

ഹെന്റി: ഇപ്പോഴും രഹസ്യം.

ഹെലൻ: എന്തിനാണെന്നെ ഇന്നു ഈ നിലയിൽ പിടിച്ചുനിർത്തിയിരിക്കുന്നതെന്നു എനിക്കറിയാം. എന്നാൽ നിങ്ങളുടെ പ്രയത്നം നിഷ്ഫലമാണെന്നറിയിപ്പാൻ ഉള്ള പ്രയത്നമാണ്. എന്നാൽ നോക്കൂ, മന്ത്രിണി കയ്യിൽ കിട്ടുകയില്ല കാര്യമെന്നു. ഇന്നു നിങ്ങൾ വിജയിയാണ്, സർവ്വാധിപതിയാണ്, 'യഥേഷ്ടം പ്രവൃത്തിക്കുവാൻ നിങ്ങൾക്കു കഴിയും—എന്നാൽ എനിക്കുമുണ്ടു് ഒരു രാജ്യം ആ രാജ്യത്തിന്റെ അധിപതിയാണു ഞാൻ; നിങ്ങൾക്കാരാജ്യത്തു പ്രവേശനമില്ല. അച്ഛാ പോവൂ അമ്മ വീണു വീണു വീണു നിന്നു ആധിപത്യം, ഇതുകൂടാതെ കൽത്തുറുങ്കറയാണെങ്കിൽ, അതു സസന്തോഷം സ്വീകരിക്കുക. ഞാൻ പോവാം അച്ഛാ അനുമതി തരൂ—ഇതെന്തിനാണച്ഛാ തല താഴ്ത്തി നില്ക്കുന്നതു്?

ഷെഫ്ലൂ: മകളേ ഹെലൻ—നാമിരുവരും കാരാഗൃഹവാസദുഃഖമെന്തിനനുഭവിക്കുന്നു?

ഹെലൻ: ഈ ദുഃസ്ഥിതിയിൽ നമ്മളിരുവരുടെയും ദുഃഖം സമമാണ്. അച്ഛൻ കണ്ണുകളിൽ കാണുന്ന ആ അന്ധകാരം തന്നെയാണ് ഞാനും കാണുന്നതു്. അച്ഛൻ പുരുഷനെപ്പോലെ സഹിക്കുമ്പോൾ ഞാൻ സ്ത്രീയെപ്പോലെ എല്ലാം സഹിക്കാം—എന്തിനാണ് ഭയം? ഹെന്റിരാജാവു് നമ്മുടെ നേരെ കണ്ണുരുട്ടി മിഴിച്ചിരിക്കട്ടെ.

ഹെന്റി: എന്താണെന്റെ നേർക്കു് ഇത്ര ക്രുദ്ധയായിരിക്കുന്നതു്?—എന്നെ വിവാഹം ചെയ്യോളൂ—എന്നാലോ ഞാൻ

## രംഗം ൮.

സ്ഥലം: രണരംഗം.

സമയം: സന്ധ്യ.

(സ്ത്രീശിബിരത്തിൽ ഛായയും സഹചാരികളും.)

ഛായ: ഈ യുദ്ധത്തിന്റെ ജയാപജയങ്ങളറിവാൻ എന്റെ മനസ്സുഴറുന്നു. അതിഭയങ്കരത്തോടിന്നു് സമരഭേരി മുഴങ്ങി കേൾക്കുന്നു—വീണ്ടും വീണ്ടും യുദ്ധാരവം പൂണ്ട ഈ ഹൃദയം കിടന്നു പടപടെ ഇടിക്കുന്നു.

സഖി: എന്താണു് തോഴിക്കിത്ര സമരാവേശം?

ഛായ: അദ്ദേഹത്തിനൊത്തവളാണു ഞാനെന്നു കാണിച്ചുകൊടുക്കണം.

ഒന്നാംസഖി: ആൎക്കു്?

ഛായ: ചന്ദ്രഗുപ്തനു്!

രണ്ടാമത്തവൾ: അദ്ദേഹത്തിനുവേണ്ടി മരിക്കുമോ?

ഛായ: എന്തു്?

രണ്ടാ: നീ ചന്ദ്രഗുപ്തനെ സ്നേഹിക്കുന്നുണ്ടോ?

ഛായ: സ്നേഹിക്കുന്നുണ്ടോ, ഇല്ലയോ—അതൊന്നിച്ചറിഞ്ഞുകൂടാ — എനിക്കിത്രമാത്രമറിയാം — സ്വപ്നത്തിലും എന്റെ മനസ്സു് ആ വീരരൂപത്തെ ധ്യാനിക്കുന്നു. ഇന്നലെ രാത്രി ഞാൻ കണ്ട സ്വപ്നമെന്താണെന്നറിയാമോ?

രണ്ടാ:—പറയൂ എന്താണു സ്വപ്നം?

ഛായ: ഞാൻ മെല്ലെ മെല്ലെ ആകാശത്തിലേക്കു് ഉയൎന്നുപോയി. അങ്ങിനെ ഉയൎന്നപ്പോൾ ഞാൻ വളരെ വളരെ ചുവട്ടിലായി രണ്ടു വസ്തുക്കൾ മാത്രം കണ്ടു—ഒന്നു ഭൂഗോളം; മറ്റൊന്നു ചന്ദ്രഗുപ്തൻ. വീണ്ടും ഉയൎന്നുയൎന്നുപോയി—ക്രമേണ ഭൂമി ചെറുതായി ചെറുതായി വന്നു; പിന്നീടു് ശൂന്യതയിൽ ലയിച്ചു—

ഒടുവിൽ ചന്ദ്രഗുപ്തൻ—ചന്ദ്രഗുപ്തൻ മാത്രം—സൂര്യനെപ്പോലെ കത്തിജ്ജ്വലിച്ചുനിന്നു!

രണ്ടാ: നീ മരിക്കുമെന്നു തോന്നിപ്പോകുന്നു.

ഛായ: എന്തുകൊണ്ട്?

രണ്ടാ: ഈ വ്യാധികൊണ്ട്—

ഛായ: ഏതു വ്യാധികൊണ്ട്?

തോഴി: പ്രേമവ്യാധികൊണ്ട്.

ഛായ: പ്രേമം ഒരു വ്യാധിയാണോ?

രണ്ടാ: അതു വ്യാധിയാണ്.

ഛായ: ഞാൻ ഈ രോഗത്തിൽ മരിച്ചാൽ—ഇതിലും സുഖകരമായ മരണം മറ്റില്ല.

(ചന്ദ്രകേതു വരുന്നു.)

ഛായ: എന്താണ് ജ്യേഷ്ഠാ യുദ്ധവർത്തമാനം?

ചന്ദ്രകേതു: എന്റെ കുതിര ചത്തുപോയി; മറ്റൊരു കുതിര വേണം. (പുറപ്പെടുന്നു)

ഛായ: എന്താണ് യുദ്ധവർത്തമാനം?

ചന്ദ്രകേതു: നമ്മുടെ സൈന്യം തോററോടി.

ഛായ: തോററോടി!—ചന്ദ്രഗുപ്തനെവിടെയാണ് ജ്യേഷ്ഠാ?

ചന്ദ്രകേതു: ചന്ദ്രഗുപ്തൻ അപകടത്തിലാണ്. ഞാൻ അദ്ദേഹത്തെ സഹായിക്കാൻ പോവുകയാണ്.

ഛായ: നില്ക്കൂ—ഞാനും വരുന്നു. എന്റെ കുതിരയെ ഒരുക്കിനിർത്താൻ പറയൂ.

ചന്ദ്രകേതു: ശരി; നീയും പുറപ്പെട്ടോളൂ (പോകുന്നു.)

ഛായ: (സഖികളോട്) നിങ്ങൾ ശിബിരത്തിലേക്കു ചെല്ലൂ!

(ഇരുവരും പോകുന്നു.)

ഛായ: ഹേ, ജഗദീശ്വരി, ഒരു കാര്യം മാത്രമേ ഞാനർത്ഥിക്കുന്നുള്ളൂ: ഈയൊരു ഭാഗ്യലേശം മാത്രമേ ഞാനാവശ്യപ്പെടു

ചാണക്യ: യുദ്ധഗതി വീക്ഷിച്ചുകൊണ്ടായിരുന്നു! വിജയം നിശ്ചിതമായിരുന്നപ്പോൾ—വിജയം കൈക്കുള്ളിലൊതുങ്ങിനിന്നിരുന്നപ്പോൾ—ഒന്നും പ്രവൃത്തിച്ചില്ല—വിഡ്ഢി.

കാത്യാ: നോക്കൂ—അതാ, ചന്ദ്രഗുപ്തൻ എത്തി.

ചാണക്യ: എവിടെ? (കൈകൊട്ടി) ശരി; അവൻ വരുന്നു—ശരി, ആശ്രേയ വഴിയുണ്ട്. പോവൂ കാർത്യായനാ നിങ്ങൾ സൈന്യത്തെ ശുശ്രൂഷിപ്പിൻ: ചന്ദ്രഗുപ്തനോടിടപ്പായിട്ടില്ല; വരുന്നതെന്ത്? പോവൂ; വേഗത്തിൽ പോവൂ; (കാർത്യായനൻ പോകുന്നു.)

ചാണക്യ: പരിഭ്രമത്തിന്നവകാശമില്ല.

'കണ്ടകേനൈവ കണ്ടകം'—മുരേ, മുരേ!

(മുര വരുന്നു.)

മുര: എന്താണു ഗുരുദേവന്റെ ആജ്ഞ?

ചാണക്യ: വരൂ: ഇവിടെ നില്ക്കൂ (മുമ്പിൽ നിർത്തി)—നിനക്കു കരയാനറിയുമോ?

മുര: ഇപ്പോഴെന്താണിതു ഗുരുദേവാ?

ചാണക്യ: ചന്ദ്രഗുപ്തനതാ വരുന്നു— നീ കരയണം!

മുര: മകനേ, എന്റെ മകനേ (മാറിലടിച്ചു കരയുന്നു.)

ചാണക്യ: നില്ക്കൂ; ഇതു ദുഃഖപ്രദർശനത്തിനുള്ള സമയമല്ല, ഈ സമയത്തു കഠിനമായ അഭ്യാസം; കൃത്രിമക്കണ്ണീർ—മകനെക്കുറിച്ചു അമ്മയ്ക്കുള്ള അഭിമാനം ഇതെല്ലാം അഭിനയിക്കണം. പറയൂ, മനസ്സിലായോ?

(മുര തലതാഴ്ത്തി. ഉറയൂരിയ വാളുമായി ചന്ദ്രഗുപ്തൻ വരുന്നു.)

ചാണക്യ: ഇതാ നോക്കൂ, ഈ നില്ക്കുന്നതു ചന്ദ്രഗുപ്തനാണ്—ചന്ദ്രഗുപ്തൻ വിജയശ്രീലാളിതനായി വന്നെത്തിയിരിക്കുന്നു; മകനെ മാറോടണയ്ക്കൂ—ഇതാണു നിന്റെ വിസ്ഥാനം; വിജയോത്സവം കൊണ്ടാട്ടെ.

ചന്ദ്ര: അല്ല, ഗുരുദേവ — ഞാൻ വിജയിയായിട്ടല്ല വന്നിരിക്കുന്നതു്.

ചാണക്യ: പിന്നെ പറഞ്ഞതു്?

ചന്ദ്ര: ഞാൻ യുദ്ധരംഗത്തിൽനിന്നു തോറോടിയിട്ടാണു് വന്നിരിക്കുന്നതു്

മുര: തോറോടിയിട്ടു്? ഇല്ല, ഈ വാക്കു സ്വപ്നത്തിലെങ്കിലും ക്ഷുടിത്തമെന്നായാണോ നിശ്ചയിക്കുന്നതു്? തോറോടിയവനു! നിനക്കു പോർക്കളത്തിൽ വീണു മരിക്കാൻ കഴിഞ്ഞില്ല അല്ലേ; ഛീ!

ചാണക്യ: ഇല്ല; സാരമില്ല — അതൊരു ക്ഷണികദൗർബ്ബല്യമായിരുന്നു; ചെല്ലു — യുദ്ധം ചെയ്യൂ ചന്ദ്രഗുപ്ത.

ചന്ദ്ര: വയ്യ; ഇനിയും യുദ്ധം ചെയ്യുവാൻ വയ്യ (വാൾ ചാണക്യന്റെ കാൽക്കൽ വെയ്ക്കുന്നു.)

ചാണക്യ: എന്തു്, വയ്യ?

ചന്ദ്ര: സഹോദരന്റെ കഴുത്തിൽ കത്തിവെയ്ക്കാൻ.

മുര: നീചൻ.

ചന്ദ്ര: ഞാൻ നീചനല്ല — എന്നാൽ അവനെന്റെ സഹോദരനാണു്.

ചാണക്യ: യാതൊരുത്തൻ നിന്നെ നാട്ടിൽനിന്നാട്ടിയോടിച്ചുവോ ആ സഹോദരൻ — ?

ചന്ദ്ര: എങ്കിലും അവനെന്റെ സഹോദരനാണു്.

മുര: യാതൊരുത്തൻ നിന്റെ പെറ്റമ്മയുടെ തലമുടി വലിച്ചിഴച്ചു് അപമാനിച്ചുവോ അവൻ നിന്റെ സഹോദരനാണു് — എന്താ മിണ്ടാത്തതു്?

ചാണക്യ: ആരുടെ രാജത്വം അക്രമത്തിന്റെ പര്യായം മാത്രമാണോ — അവൻ.

ചന്ദ്രഗു: ഭ്രാതൃഹത്യയ്ക്കാണോ തങ്ങൾ എന്നോടു് ആജ്ഞാപിക്കുന്നതു്.

ചാണക്യ: ധൎമ്മയുദ്ധത്തിൽ. തീൎച്ചയായും അങ്ങിനെ ചെയ്യണമെന്നു ഞാൻ പറയുന്നു—ഭഗവാൻ ശ്രീകൃഷ്ണൻ യുദ്ധക്ഷേത്രത്തിൽവെച്ചു് അൎജ്ജുനനോടെന്തുകല്പിച്ചു?

ചന്ദ്ര: മാപ്പു് തരൂ ഗുരുദേവ—ശ്രീകൃഷ്ണന്റെ യുക്തിവാദം എന്റെ മനസ്സിൽ തട്ടുന്നില്ല.

ചാണക്യ: (നിലത്തു ചവുട്ടി.) ഈ പാപഭാരം കൊണ്ടാണു് ആൎയ്യാവൎത്തത്തിന്റെ മുതുകു കുനിഞ്ഞതു്. ഗീതയുടെ മഹിമ നിനക്കെന്തറിയാം, ശാസ്ത്രവാദം ശൂദ്രനല്ലാ, ബ്രാഹ്മണനു വിധിച്ചതാണു്.

ചന്ദ്ര: ബ്രാഹ്മണന്റെ അധികാരപദവി അയാൾ അനുഭവിച്ചുകൊള്ളട്ടെ; എനിക്കു പോവാനനുവാദം തരണം.

ചാണക്യ: ഞാനിടക്കിടെ നിന്റെ മനോദൌൎബ്ബല്യം സൂക്ഷിച്ചു കണ്ടുകൊണ്ടിരുന്നു. മറ്റു സമയങ്ങളിൽ ഈ ദൌൎബ്ബല്യം നിരുപദ്രവമായിരിക്കാം. ശൂന്യമായ നിരാശകൊണ്ടു്, പകലിന്റെ അലസയാമങ്ങൾ ഉന്തിനീക്കിക്കഴിയ്ക്കാം. രാത്രിയിലോ—കണ്ണീർത്തുള്ളികൾകൊണ്ടു തലയണ നനച്ചു കിടക്കാം;—അതു ണ്ടും ഒരു വെറു നിരുപദ്രവമാകാം. ഓരോ സമയത്തു കരച്ചലും ഒരു രസമാണു്—എന്നാൽ കൎമ്മക്ഷേത്രത്തിൽ കവച്ചുള്ള ഈ ദൌൎബ്ബല്യം നശിച്ച ഒരാപത്താണു്. അതു ഭൂകമ്പംപോലെ നൂറ്റാണ്ടുകളുടെ നേട്ടങ്ങളെ തകിടംമറിക്കുന്നു. ഈ ആലസ്യത്തെ കീറിമുഷിഞ്ഞ വസ്ത്രത്തെയെന്നപോലെ വലിച്ചെറിയൂ; പോൎക്കളത്തിൽ മുന്നിട്ടിറങ്ങൂ.

ചന്ദ്ര: എനിക്കു മാപ്പുതരൂ, ഗുരുദേവ.

മുര: ചന്ദ്രഗുപ്താ, എന്റെ മകനാണോ നീ?—ആരതൊരു നന്ദൻ—

ചന്ദ്ര: അവനു മാപ്പുകൊടുക്കൂ അമ്മേ.

മുറ: മാപ്പുകൊടുക്കാതിരിപ്പാൻ കാരണമിതാണു; നന്ദനതെല്ലാം മറന്നു—ഞാൻ മറന്നില്ല—എനിക്കു മറക്കാൻ കഴിയില്ല. അന്നു്—വാചാലൻ തലമുടി പിടിച്ചുവലിച്ച ആ ദിവസം—അവൻ ശൂദ്രസ്ത്രീയെന്നു വിളിച്ചു മദ്ധ്യത്തിൽ പ്രഹരിച്ചു ആ ദിവസം—അയ്യോ. ഞാനെന്തുപറയട്ടെ; എങ്ങിനെ പറയട്ടെ—അമ്മയ്ക്കു പറ്റിയ ആ അപമാനം നിന്റെ കണ്ണിൽ നിസ്സാരം—നിനക്കതിലൊരു അഭിമാനവുമില്ല.

ചാണക്യ: ഒരേവയറ്റിൽ പിറന്നതുകൊണ്ടു് ഇരുപേർ സഹോദരന്മാരാകുന്നു. അപ്പോൾ പെറ്റമ്മയോ, സഹോദരനോ ആരാണു വലുതു്? അമ്മയുടെ അവമാനത്തിൽ മുഖം തിരിച്ചുക എന്നതിനു ഈലോകത്തിലിതാണു് ഉത്തമമാതൃക. (മുറയോടു) ഹേ ഭാഗ്യംകെട്ട സ്ത്രീ, കരയൂ. ആരു് അമ്മയെ തൃണവൽഗണിക്കുന്നുവോ ആ മകനാണിതു്.—ഇവൻ നിന്റെ മകനായിരുന്നെങ്കിൽ ഒരിക്കലും അപമാനിക്കുമായിരുന്നില്ല. ലോകത്തിലെയുള്ള പവിത്രമായ മാതൃസ്നേഹമെന്ന വസ്തു ഇവനറിഞ്ഞുകൂടാ.

ചന്ദ്ര: അതിന്റെ വില എനിക്കറിയാം ഗുരുദേവ!

ചാണ: ഇല്ല. ഒരിക്കലുമില്ല. അതറിയുന്നവനാണു നീയെങ്കിൽ ഇതിനുമുമ്പേ പകരം ചോദിക്കുമായിരുന്നു. ഇതാ അമ്മയാണു്: ആരുടെ ശരീരവും നിന്റെ ശരീരവും ഒരുകാലത്തു് ഒന്നായിരുന്നുവോ—ഒരേ ജീവനം, ഒരേ മനസ്സും, ഒരേ വിശ്വം, ആത്മാവുമായിരുന്നുവോ, ആരു് . . . . . ഒരു ദിവസം വിശ്വവിന്റെ യോഗനിദ്രയിലലിഞ്ഞതായിരുന്നുവോ, അഗ്നിസ്ഫുലിംഗംപോലെ, സംഗീതമൂർച്ഛനപോലെ, പഴകിയ കങ്കണംപോലെ വേറിട്ടുപോന്നുവോ, ഹേ ചന്ദ്രഗുപ്ത ഇതാ അമ്മയാണു്. ആരു് ഏകാന്തതയിലിരുന്ന ഹൃദയപാത്രത്തിൽ നിറച്ച ജീവരക്തത്തെ സ്നേഹധാരാപാനംകൊണ്ടു ക്ഷീരാമൃതമായി മാറ്റിയോ—നിന്റെ ഇളംചുണ്ടുക

ളിലുള്ള ചുംബനങ്ങളിൽ തന്നതാരോ, ആരു് നിൻെറ ചുണ്ടിൽ പുഞ്ചിരിയും, നാവിനു് ഭാഷയും, മനസ്സിൽ ആശിസ്സുനിറഞ്ഞ ധൈര്യവും പൊഴിച്ചതാരോ, ഇതാ അമ്മയാണു്. ആരു് രോഗത്തിലും, ശോകത്തിലും, ദൈന്യത്തിലും, ദുഃഖത്തിലും നിൻെറ ദുഃഖത്തെ സ്വന്തം ഹൃദയത്തിലടക്കി പിടിച്ചതാരോ, നിൻെറ മുഖം വിടർന്നു കാണാൻ തൻെറ ജീവിതം ബലിയർപ്പിക്കുന്നതാരോ ആരുടെ നിഷ്കളങ്കസ്നേഹത്തിൻെറ ഗംഗാനദി തപ്തശൂന്യമായ മരുഭൂമിയിൽ തൻെറ കൈവഴികളൊഴുക്കുന്നതാരോ, ഇതാ അമ്മയാണു്. ആരുടെ ഒരു മനുഷ്യജീവിതത്തിൽ പ്രഭാതപ്രകാശംപോലെ മധുരകിരണം ചിതറുന്നതാരോ, ആരുടെ പ്രേമം വാർദ്ധക്യത്തിലെക്കൊടുക്കന്നതിൽ പിശുക്കപ്പെടുന്നില്ലയോ—സംശയിക്കുന്നില്ലയോ—വിചാരിക്കുന്നില്ലയോ—പകരമാവശ്യപ്പെടുന്നില്ലയോ, ആരുടെ ഹൃദയം ഉന്നതവും ഉദാരവും കമ്പിതവുമായ ആശകളാൽ തൻെറ കൈകളിലും സന്താനത്തെ ഏറ്റിച്ചുവെക്കുന്നതാരോ ഇതാ അമ്മയാണു്!

ചന്ദ്ര: ഗുരുദേവൻ എന്നെ ഭക്തികൊണ്ടു മാതൃഹത്യക്കുന്നെ പ്രേരിപ്പിക്കരുതേ!

മുറ: ഇനി—വളരെ ദിവസങ്ങൾക്കുശേഷം എനിക്കൊന്ന മനസ്സിലായി—നിൻെറ ആത്മാവല്ലെന്നതാണു് ആ പരമാർത്ഥം. നന്ദൻ ക്ഷത്രിയനാണ്, നീ ക്ഷത്രിയകുമാരനാണ്, നന്ദൻ നിൻെറ സഹോദരനാണു്—ഞാൻ—ആരെന്നതാണു് എന്നോ ഒരു ശൂദ്രസ്ത്രീ. ഞാൻ നിന്നെ പത്തുമാസം ചുമന്നുവെന്ന കാര്യം പോട്ടെ;—ഞാനാരാണു്; അല്ല—ഞാൻ നിൻെറ അമ്മയല്ല.

ചന്ദ്ര: ഇതെന്താണു്? ഇതുകൊണ്ടു കഴിവില്ലാതാകുമോ അവിടുന്നു് എൻെറ അമ്മയല്ലേ. അവിടുന്നു് എൻെറ അമ്മ മാത്രമല്ല. എൻെറ ധർമ്മം—എൻെറ സാധന, എൻെറ ദേവത

ശ്രീദേവി—കൂടിയാണ് അവിടുത്തെ കല്പനയാണ് എന്നിക്ക ദൈവവാക്യം.

മുരഃ ഇതു് വാസ്തവമാണെങ്കിൽ യുദ്ധത്തിനൊരുമ്പെടുക. എന്താണു വീണ്ടും മിണ്ടാതിരിക്കുന്നതു്? ചന്ദ്രഗുപ്താ (പതറിയ സ്വരത്തിൽ) ഞാൻ നിന്റെ അമ്മയാണ്—അപമാനിതയും പ്രപീഡിതയും; പദാഹതയുമായ അമ്മയാണ്—ഇതാണെന്റെ ശാസനം; ഇനി നിന്റെ ഇഷ്ടംപോലെയാവാം.

ചന്ദ്ര: അമ്മയുടെ ഇഷ്ടമാണു് എന്റെ ഇഷ്ടം—മേലിൽ സന്ദേഹമാൎഗ്ഗങ്ങളടഞ്ഞു. ദുഃഖസങ്കുലവും കുടിലവുമായ ഈ ലോകത്തിൽ അവിടുത്തെ കല്പനയാണു് എന്റെ മാൎഗ്ഗദീപം. പ്രപഞ്ചസമുദ്രത്തിൽ, അവിടുത്തെ ധ്രുവനക്ഷത്രം നോക്കി ഞാനെന്റെ തോണിയെ ഇറക്കുന്നു. അമ്മേ അനുഗ്രഹിയ്ക്കൂ ഈ നിമിഷത്തിൽ ഞാൻ യുദ്ധത്തിനൊരുങ്ങുകയായി.

മുരഃ നീയെന്റെ മകൻതന്നെയായി.

ചാണ: എന്റെ ശിഷ്യനുമായി. ഈ ക്ഷണികദൌർബ്ബല്യത്തെ ഹൃദയത്തിൽനിന്നു വലിച്ചെറിയുക. ഒരു പ്രാവശ്യം—കരഞ്ഞോട്ടക്കൂടി—

(അണിയറയിൽ)

ഇതിലെ, ഇതിലെ—

ചാണ: ഇതാ—അവരിതാ ഇവിടേയ്ക്കു വന്നെത്തിക്കഴിഞ്ഞു. ചന്ദ്രഗുപ്ത കാൎമേഘപടലം നീങ്ങിയ, പ്രചണ്ഡസൂൎയ്യനെപ്പോലെ പ്രവൃദ്ധതേജസ്സായി വിളങ്ങൂ; സിംഹധ്വനി മുഴങ്ങട്ടെ. അതാ നിന്റെ സൈന്യവും വരുന്നു; ഇന്നു് ഒരു ചന്ദ്രഗുപ്തനും നൂറു നന്ദന്മാരും സമമാണു്. എന്റെ ശിഷ്യനോടു് എതിൎത്തുനില്ക്കാൻ ഈ ലോകത്തിലൊരു ശക്തിയുമില്ല. (കൈകൊണ്ടു

ച്ചുണ്ടിക്കാട്ടി) ചന്ദ്രകേതുവതാ വൈഡൂര്യസേനനായി നിന്റെ സഹായത്തിനെത്തുന്നു.

(വളരെ അടുത്തു് അന്വേഷിച്ചിൽ.)

ഇതാ ഈ കാട്ടിന്റെ മറവിൽ.

ചാണ: ചന്ദ്രഗുപ്ത മനസ്സു് ദൃഢമായി; വരു മുറെ—ജയമാണ്ടു. (ഇരുവരും പോകുന്നു)

(ഭൃത്യന്മാരോടുകൂടി നാലു ഭടന്മാരോടുകൂടി ഉറയൂരിയ വാളുമായി നന്ദൻ വരുന്നു.)

നന്ദ: എവിടെ കള്ള നീചന്മാരിരിക്കുന്നതു്.

(കടന്നുകൂടിവരുന്നു.)

ചന്ദ്ര: നിൽക്കെടാ കാലത്തോളു! (വാളൂരുന്നു)—എന്തു് ചന്ദ്രഗുപ്തന്റെ കണ്ണിനെ വിടുന്നോളു്?

(യുദ്ധമുണ്ടാവുന്നു—ഇരുഭടന്മാർ ഭൂമിയിൽ വീഴുന്നു. അവസാനം ചന്ദ്രഗുപ്തന്റെ വാളുകൊണ്ടുള്ള വെട്ടേറ്റു നന്ദന്റെ വാൾ തെറിച്ചുവീഴുന്നു! ഉടനെ ക്രൂദ്ധനായപ്പോൾ ചന്ദ്രഗുപ്തൻ വാളുയർത്തി നന്ദന്റെ തലവെട്ടാൻ ഭാവിക്കുന്നു—നന്ദൻ കൈകൂപ്പി ശരണമടയുന്നു—എന്റെ തല വെട്ടരുതേ എന്നു ദയനീയമായി പറയുന്നു. ചന്ദ്രഗുപ്തൻ വാൾ ഉറയിലിടുന്നു—തൽക്ഷണം നന്ദനെ മാറോടണച്ചു "എന്റെ അമ്മാമനല്ലയോ" എന്നു വിളിച്ചു വീണ്ടും പുണരുന്നു. ഈ സന്ദർഭത്തിൽ ശേഷിച്ച ഒരു ഭടൻ ചന്ദ്രഗുപ്തനെയാക്രമിക്കാൻ തുനിയുന്നു. ഈ സമയത്തു ചന്ദ്രകേതുവും മറ്റുള്ള ഭടന്മാരും വന്നു് അക്രമികളെ വധിക്കുന്നു. ഈ സമയത്തു കുന്നിൻചെരുവിൽ നിന്നുകൊണ്ടു ചാണക്യൻ—"നന്ദനെ കൊല്ലരുതു്—തടവുകാരനാക്കുക" എന്നു പറയുന്നു.



# മൂന്നാമങ്കം

## രംഗം ൧

(ഭടന്മാർ പാടുന്നു — കരച്ചുകളെ ഹൃദൻ്ററിശാന്തസ്സ് മിണ്ടാതെ ഉലാത്തുന്നു.)

സുരഭിപ്പൂതൻസ്മിതവുമാ മധുരമാം മുരളിയും
ഇരുളിലും മരുവിലും കാനനത്തിലും
ഉദയകിരണംപോലെ വിളക്കു കൊളുത്തുമവൾ
ഹൃദയകുടീരം പുകഴവിളങ്ങും റാണി.
വിരിഞ്ഞിടും വീണ്ടുമൊരു മധുരമാം മന്ദസ്മിതം
വിരഹത്തിൽ മൂടിൽ വാടും ചെഞ്ചൊടികളിൽ
വിരഹാകുലമാർ തൻമുഖം പ്രേമകഥയാക്കി
ഹൃദയത്തിൻ റാണിയവൾ കുടീരറാണി.
മഴമഞ്ഞു പൊഴിയുന്നു, വിരിയുന്ന ഗഗനത്തിൽ
മുഴക്കംകൊണ്ടുയരുന്ന കാർമേഘങ്ങൾക്കൂട്ടം
മറഞ്ഞുപോയ് ചന്ദ്രതാരം, കണ്ണടച്ചു ധരിത്രിയും
ഇരുളിലാശ്വാസചന്ദ്രൻ മാത്രം ജ്വലിപ്പൂ.
ഉദയകിരണപ്രഭപോലെയിരിക്കുമവളല്ലോ
ഹൃദയകുടീരംപുകഴ വിളങ്ങുംറാണി.
കുളിരണി വെണ്ണിലാവു വിടരുന്ന ഗഗനത്തിൽ
കളകളം പൊഴിയുന്ന വിഹഗജാലം
ഇളവിലും കുളിർതെന്നൽപ്പൂക്കളണിഞ്ഞു നില്പൂ
സുലളിതം സുരഭിലമാണവൾ തൻവാണി
ഉദയകിരണപ്രഭപോലെയിരിക്കുമവൾ തന്നെ
ഹൃദയകുടീരംപുകഴ വിളങ്ങും റാണി.
ഇരുളിലും മരുവിലും കാനനത്തിലും.

നന്ദൻ: ഞാനതിൽ പശ്ചാത്തപിക്കുന്നു.

വാചാലൻ: അതുണ്ടാവും: പക്ഷെ, പേടിക്കാനൊന്നുമില്ലല്ലോ?

നന്ദൻ: അതുകൊണ്ടു ഭയപ്പെടാനില്ല. ഒന്നു തീൎച്ച--ചന്ദ്രഗുപ്തനെന്നെ കൊല്ലില്ല. പക്ഷെ വല്ലതും പ്രവൃത്തിക്കുകയാണെങ്കിൽത്തന്നെ ചന്ദ്രഗുപ്തനല്ല. വളരെ പൂൎവികരെക്കൊടികളുള്ള പ്രതിഹിംസ നിറഞ്ഞ ആ ഭയിരത ബ്രാഹ്മണൻ മാത്രമായിരിക്കും. അന്നൊരുദിവസം, ആ മനുഷ്യൻ എന്റെ നേൎക്ക് ഒരു ചുട്ടനോട്ടം നോക്കി--മസ്തകം പിളൎന്നിട്ട തന്റെ ഇരയെ വിശന്ന സിംഹം നോക്കുന്ന തരത്തിലുള്ള ഒരു നോട്ടം . . . . . . .

വാചാലൻ: അതിനാണു പേടിക്കുന്നതുള്ളു്.

നന്ദൻ: നിനക്കു പേടിയാകുന്നില്ലേ?

വാചാലൻ: ഇല്ലില്ല. കവിതാപക്ഷം അവർ നമ്മളെ കൊല്ലുമായിരിക്കാം ഇതിൽകവിഞ്ഞൊന്നും അവരെക്കൊണ്ടാവില്ല. താങ്കൾ പേടിക്കേണ്ട ആവശ്യമില്ലല്ലോ--അതുകൊണ്ടുള്ള ആപത്തിന്റെ കാരണമാണു്. എന്റെ പെണ്ണുങ്ങൾ വിധവയായിത്തീരും.

നന്ദ: താനെന്താണു വിചാരിക്കുന്നതു്. എന്നെ വധിക്കുമെന്നോ, അതോ വിട്ടയക്കുമെന്നുമാണോ?

വാചാ: ആ അനുമാനമാണു ശരി.

നന്ദ: ആ ആശ വിട്ടേയ്ക്കൂ.

വാചാ: ഉം—

നന്ദ: ഞാനാണു ചന്ദ്രഗുപ്തന്റെ അമ്മയെ അപമാനിച്ച ആൾ.

വാചാ: ആര്? ഞാനോ?

നന്ദ: ഞാൻ തന്നെയാണു് പണ്ഡിത ചാണക്യന്റെ കുടുമപിടിച്ചു വലിച്ച ആളും.

വാചാ: എന്തു്?—ശരികേടുമല്ല.

നന്ദ: ഇതിലെല്ലാം ഉപരി മറ്റൊന്നുണ്ടു്. താനെന്റെ അളിയനാണു്.

വാചാ: വാസ്തവം.

നന്ദ: ഒരുപക്ഷെ എന്നെ വിട്ടയച്ചുവെന്നുവരും. എന്നാൽ തന്നെ വിടില്ല.

വാചാ: എ (കൈകൂപ്പി) തിരുമേനി!

നന്ദ: എന്റെ മുമ്പിൽ കൈകൂപ്പിനിന്നിട്ടെന്തുകാര്യം?

വാചാ: ഇതു് ഒരു പതിവായിത്തീർന്നുപോയി. എങ്കിലും എനിക്കൊന്നുമറിഞ്ഞുകൂടാ (വിറയ്ക്കുന്നു.)

നന്ദ: എന്തിനാണു കിടന്നു വിറയ്ക്കുന്നതു്?—കൊല്ലുമെന്നു കാര്യം തീർച്ച.

വാചാ: തെളിവു്?

നന്ദ: താൻതന്നെയല്ലേ പറഞ്ഞതു്. ഞാനതു് ആവർത്തിച്ചു; അത്രമാത്രം.

വാചാ: ഇല്ലല്ലോ.

നന്ദ: തനിക്കു് വേറെ സാധിക്കാനില്ലേ?

നന്ദ: തന്റെ കഥ കഴിഞ്ഞു.

വാചാല: (കൈ കൂപ്പി) ഇല്ല തിരുമേനി.

നന്ദ: തീർച്ചയായും കഴിഞ്ഞു.

വാചാല: വിധവയായി തീരും.

നന്ദ: താൻ മരിച്ചാൽ ആരാണു് വിധവയായി തീരാനുള്ളതു്? തനിക്കു് ഭാര്യയില്ലല്ലോ!

വാചാല: അയ്യോ. ഈ സമയത്തു വിധവയാവാൻ എനിക്കു് ഒരു ഭാര്യയില്ലല്ലോ!

നന്ദ: തനിക്കുവേണ്ടി കരയുവാൻ ഈ ലോകത്തിലാരുമില്ല.

ചന്ദ്രഗുപ്തനേയും ഞാൻ വെറുക്കുന്നു; എന്നെ ഒരു തവണ വിട്ടയച്ചു കിട്ടിയാൽ—

കാർത്യാ: ഞാൻ താങ്കളെ വിട്ടയക്കാൻ ശുപാർശി ചെയ്യാം.

വാചാ: എന്നെ വിട്ടയക്കാനും ഒരു ശിപാർശി ചെയ്യണ്ണ മന്ത്രിസ്സാമർത്ഥ്യ്.

കാർത്യാ: നിങ്ങൾ നേരിട്ടുചെന്നു അപേക്ഷിച്ചുകൊള്ളൂ, മന്ത്രി നിങ്ങളെ വിളിയ്ക്കുവാൻ കല്പിച്ചിട്ടുണ്ട്.

വാചാ: അയ്യോ എന്റെ കഥ കഴിഞ്ഞതല്ലോ?

കാർത്യാ: നിങ്ങളെ കൂട്ടിക്കൊണ്ടുചെല്ലാനാണു വന്നത്.

വാചാ: വാചാലനെക്കൊണ്ടെന്താണവർക്കാവശ്യം?

കാർത്യാ: അതെനിക്കറിഞ്ഞുകൂടാ—വരൂ, വാചാല.

വാചാ: ഓ, ഓ: (കരയുന്നു) തിരുമേനി—

നന്ദ: എന്നെ വിളിച്ചിട്ട് എന്തു ചെയ്യാനാണ്. ഞാനും നിന്നെപ്പോലെ ഒരു തടവുകാരൻ—ചെല്ലൂ.

വാചാ: ആ മുഖം മനസ്സിൽ നിഴലിക്കുമ്പോൾ കിടുകിടെ വിറയ്ക്കുന്നു; എങ്ങിനെയാണു മുമ്പിലേക്കു ചെല്ലുക.

കാർത്യാ: വരൂ. വാചാല പേടിക്കണ്ട.

വാചാ: ആശ്വാസകരമായില്ല.

കാർത്യാ വരൂ, നടക്കൂ.

വാചാ: നടക്കൂ (കാർത്യായനനോടുകൂടി വാചാലൻ പോകുന്നു.)

നന്ദ: ആ ദാസീപുത്രനിന്ന് ഉദയാസ്തമാനത്തിന്നധിപനിയാണ്. ഒരിക്കൽ വിട്ടു തരം കിട്ടിയിരുന്നെങ്കിൽ (മറൊരു മുറിയിലേക്കു പോകുന്നു.)

———

ചാണക്യ: ഓ!

(വാചാലൻ അതിർകവിഞ്ഞ ഭക്തിയോടെ പ്രണമിക്കുന്നു.)

ചാണക്യ: വലിയ ഭക്തനാണല്ലേ?—ഒരു ദിവസം എന്റെ കുടുമപിടിച്ചു വലിച്ചു, ഓർമ്മയില്ലേ?—

വാചാല: എന്നോ?—ഓർക്കുന്നില്ലല്ലോ—

ചാണക്യ: ഓർമ്മയില്ല, അല്ലേ? ശരി; ഓർമ്മപ്പെടുത്തിത്തരാം. ഉം—ഇവിടെ നില്ക്കൂ—നന്ദന്റെ കുടുംബമെവിടെയാണ്?

വാചാല: എനിക്കറിഞ്ഞുകൂടല്ലോ.

ചാണക്യ: (വിരലിൽ കാൽചവുട്ടി) നിനക്കറിയാം.

വാചാല: (ഉച്ചത്തിലൊച്ചയിട്ട്) ഉയ്യ്, തിരുമേനി, എനിക്കറിയാം.

ചാണക്യ: എവിടെയാണ്?

വാചാല: (ചുറ്റും നോക്കിപ്പരുങ്ങുന്നു.)

ചാണക്യ: എന്താടാ കിടന്നു പരുങ്ങുന്നത്? നന്ദന്റെ കുടുംബമെവിടെ? നിന്റെ സഹോദരിയും അവളുടെ മക്കളുമെവിടെയാണ്?

വാചാല: മലയപർവ്വതത്തിൽ.

ചാണക്യ: (നിലത്തുറക്കെച്ചവുട്ടി) നുണ—നുണപറയുന്നോടാ കള്ള!

വാചാല: (തലയാട്ടി) അതെ നുണയാണ്.

ചാണക്യ: പിന്നെവിടെയാണ്. നേര് പറയൂ. സമ്മാനം തരാം. നന്ദന്റെ കുടുംബമെവിടെ?

വാചാല: പിതൃഗൃഹത്തിൽ.

ചാണക്യ: കാർത്യായന—അവിടേക്കു സൈന്യത്തെയയച്ചുനോക്കൂ. അതുവരെ, ഇവനെ തടവിലിട്ടേയ്ക്കൂ; നന്ദന്റെ കുടുംബത്തെ കിട്ടിയശേഷം മതി ഇവനെ വിടുക—കിട്ടിയില്ലെങ്കിൽ ഇവനു വധശിക്ഷ കൊടുക്ക—പോകൂ.

കാർത്ത്യ: നടക്കൂ വാചാല.

വാചാല: വ—ധ—ശി—ക്ഷ?

ചാണക്യ: കഠിന വധശിക്ഷ.

വാചാല: എന്റെ പൊന്നങ്ങിവിടെയില്ല.

ചാണക്യ: വാചാലാ—താൻ ശുദ്ധസത്യത്തോടാണു കളിക്കുന്നതെന്നു് ഓർമ്മയിരിക്കട്ടെ. നേരു പറയൂ.

വാചാല: സാക്ഷാൽ ധർമ്മങ്ങളാണെ!—

ചാണക്യ: വാസ്തവം പറഞ്ഞോളൂ—അവസാനത്തെത്തവണ ചോദിക്കുന്നു—നിന്റെ കുടുംബമെവിടെ?

വാചാല: മന്ത്രിയുടെ രക്ഷയിൽ.

ചാണക്യ: (കുറച്ചുനേരം ആലോചിച്ചു വീണ്ടും മെല്ലെ, മെല്ലെ) ഇതൊരുവേള വാസ്തവമായിരിക്കാം; ശരി; പരീക്ഷിക്കാം. ആരവിടെ (ഭടൻ വരുന്നു.)

ചാണക്യ: ഇവനെ തടവിലിട്ടേയ്ക്കൂ; ഇപ്പറഞ്ഞതു വാസ്തവമാണെങ്കിൽ ഇവനെ വിട്ടയച്ചേയ്ക്കൂ. ഇല്ലെങ്കിൽ വധശിക്ഷ കൊടുത്തേക്കൂ—പോവൂ.

വാചാല: വല്ലാതെ ദാഹിക്കുന്നു. കുറച്ചു വെള്ളം കുടിക്കാൻ കിട്ടാൻ.

ചാണക്യ: ഇവനു് അടുത്തവീട്ടിൽ കൊണ്ടുപോയി വെള്ളം കൊടുക്കൂ. (ഭടനും വാചാലനും പോവുന്നു.)

ചാണക്യ: ലോകത്തിലൊന്നും വെറുതെയല്ല. കുപ്പക്കുഴിയിൽപോലും രത്നങ്ങൾ ചിലതുണ്ടു്. പൂക്കളുടെ ഗന്ധം പോലും പാരിജാതകത്തിന്റെ സുഗന്ധമായി മാറുന്നു—അതെ, ഞാനറിയും—എന്നാണാലോചിക്കുന്നതു കാർത്ത്യായനീ!

കാർത്ത്യാ: ഞാനാലോചിക്കുന്നതു മനുഷ്യനിലുള്ള നീചനാവാൻ കഴിയുമോ എന്നാണ്. അക്രമം—പരപീഡ—കൊല

പാതകം—എല്ലാം സഹിക്കാം എന്നാലൊന്നു മാത്രമാണു ദുസ്സഹം—കൃതഘ്നത.

ചാണക്യ: കൃതഘ്നത! അതെ. അതിൽനിന്നും മുളച്ചുതഴച്ചതാണു് ചാണക്യന്റെ രാജനീതി! മനുഷ്യന്റെ നികൃഷ്ടതകളെ ഞാൻ സൂക്ഷിച്ചു പഠിക്കുന്നു. അവയെ ഞാൻ കരുക്കളാക്കി വെക്കുന്നു. മിത്രത്തെ ശത്രുവാക്കുക, സഹോദരന്റെ കഴുത്തിൽ സഹോദരനെക്കൊണ്ടു വാൾ നടത്തിക്കുക; ഹിംസയെ ഊതികത്തിക്കുക; ദുരയ്ക്കു ഭക്ഷണം കൊടുത്തു തീറ്റിപ്പോറ്റുക; ഇതിന്റെ പേരാണു ചാണക്യന്റെ രാജനീതി. ചിരിച്ചു ചിരിച്ചു മുന്തിരിച്ചാറിൽ വിഷം കലർത്തി മധുരമനോരമതയോ അതാണു ചാണക്യന്റെ രാജനീതി:—"ശഠേശാഠ്യം സമാചരേൽ"

കാർത്ത്യ: ചാണക്യരേ ഞാൻ പ്രതിഹിംസകൊണ്ടു് അന്ധനായിരുന്നു. എങ്കിലും ഈ രാജനീതിയെ മുഴുവൻ കണ്ണടച്ചു വിശ്വസിക്കാൻ സാധിക്കുന്നില്ല.

ചാണക്യ: ഇതൊന്നിലെല്ലാം പ്രവർത്തിക്കാമെന്നായിട്ടുണ്ടു്. നിങ്ങളെ ഞാൻ തികച്ചും വിശ്വാസഘാതകനാക്കിവിടാം. ശാഠ്യത്തെ ഞാൻ ഒരു കലയായി അഭ്യസിച്ചുവരികയാണു്. നിങ്ങളെ ഞാനിതു പഠിപ്പിക്കാം.

കാർത്ത്യ: എങ്കിലും ഇതന്യായമാണു്. പാണിനിയുടെ ഒരു സൂത്രമുണ്ടു്—നിവ്യാജമേവാതെ—ഇതിന്റെ അർത്ഥം—

ചാണക്യ: വീണ്ടും വന്നു പാണിനി—ആരു പറഞ്ഞു അന്യായമാണെന്നു്?

കാർത്ത്യ: സത്യമായും!

ചാണക്യ: ഞാനതിനെ വിലവെക്കുന്നില്ല.

കാർത്ത്യ: വിവേകം.

ചാണക്യ: അതൊരസംസ്കൃത സത്വമാണു്.

കാർത്ത്യാ: ഈശ്വരൻ?

ചാണക്യ: ഈശ്വരനില്ല.

കാർത്ത്യ: താങ്കൾ മലയുടെ കൊടുമുടിയിലേറിനില്ക്കുകയാണ് — വീഴും.

ചാണക്യ: വീഴും! എന്നാൽ ആ വീഴ്ച മനോഹരമായിരിക്കും — ലോകം കിടന്നു കലുങ്ങും. പ്രപഞ്ചം പകച്ചുനിന്നു നോക്കും. ശരി. പോവൂ — നന്ദന്മാരോടു — ഒരുങ്ങിയിരിക്കുക.

കാർത്ത്യാ: എന്ത്?

ചാണക്യ: സമയമായി; ബലി നൽകേണ്ട മുഹൂർത്തമടുത്തു: — അവരെല്ലാവരും ഒരുങ്ങീട്ടില്ലേ?

കാർത്ത്യ: ഞാൻ മുമ്പുതന്നെ പറഞ്ഞില്ലേ? നന്ദനെ വിട്ടയച്ചുകൂടെ?

ചാണക്യ: ഇല്ല — ഒരിക്കലും വിടില്ല — പോവൂ എല്ലാം ഒരുങ്ങിക്കഴിഞ്ഞു. എന്റെ പ്രിയതമ അതാസഹിച്ചു നില്ക്കുന്നു. പോവൂ.

(കാർത്ത്യായനൻ വിസ്മിതനായി പോകുന്നു)

ചാണക്യ: ഹേ അദൃശ്യമഹാശക്തി നീ എന്നെയുംകൊണ്ട് എവിടേയ്ക്കു കുതിക്കുന്നുവോ, അവിടെ ഞാൻ വരുന്നു. നിന്റെ കുടിലബുദ്ധി — ദുർഗ്ഗന്ധം നിറഞ്ഞ നിശ്വാസം — കഠിനമായ സ്പർശം — ഇവയെല്ലാം വിട്ടുപോവാൻ ഞാനാശിക്കുകയായിരുന്നു. എത്ര കുത്സിതയാണ് — നോക്കുന്തോറും ഞാൻ നിന്നിൽ മുഗ്ദ്ധനാകുന്നു — കറുത്തിരുണ്ട കാട്ടുതീ പ്രപഞ്ചസൗധങ്ങളെ മൂടിമറയ്ക്കുന്നു — പുകച്ചുരുളി കിടന്നു പിടയുന്ന ഇരയുടെ നേർക്ക് സതൃഷ്ണം നോക്കിനിൽക്കുന്നു. എത്ര ഭയങ്കരമാണിത്; എത്ര സുന്ദരമാണിത്.

## രംഗം. ൮.

സ്ഥലം: യവനസങ്കേതം.

സമയം: രാത്രി.

(സെല്യൂകസ് ആവേശഭരിതനായി വരാന്തയിലുലാത്തുന്നു. ഹെലൻ ഇരിക്കുന്നു.)

സെല്യൂ: ഇത്തവണ സികന്ദർഷായുടെ ദിഗ്വിജയം മുഴുവനാവും; ചന്ദ്രഗുപ്താ താങ്കൾ ഭാരതവർഷത്തിലേർപ്പെടുത്തിയ യവനസമരപരിപാടി തെറ്റിക്കെ തകർത്തുകളയാം.

ഹെലൻ: അച്ഛാ, അതു് ഭാരതവർഷം ജയിക്കാനാണോ പുറപ്പെടുന്നതു്; ഹിമവൽപ്രദേശത്തിന്റെ പാദത്തിലും അവിടെ നടക്കി മറിക്കുന്നു; ഭൂമിയിലെവിടത്തെ പൂക്കൾകൊണ്ടു പാറിപ്പറക്കുന്നു; സിന്ധുനദത്തിന്റെ കരകളിൽ ചന്ദ്രഗുപ്തൻ താൻ നേടിയ നാട്ടുമായികശീലത്തെക്കൂട്ടുന്നു;—അതെല്ലാം കണ്ടിട്ടു് അങ്ങെല്ലാറ്റിനും കണ്ണുകടിയുണ്ടാവാൻ?

സെല്യൂ: ചന്ദ്രഗുപ്തൻ സാമ്രാജ്യാധിപതിയാവുന്നതെങ്ങനെ? അയാൾ യവനനല്ലല്ലോ?

ഹെലൻ: യവനനല്ല; എന്നാൽ മനുഷ്യനാണു്.

സെല്യൂ: എന്റെ കണ്ണിൽ ഈ ലോകത്തിൽ രണ്ടു ജാതിയേ ഉള്ളൂ. ഒന്നു യവനസമുദായം, മറ്റൊന്നു് യവനന്മാരല്ലാത്തവർ മുഴുവനും. ഒന്നു പരിഷ്കൃതർ; മറ്റേതപരിഷ്കൃതർ!

ഹെലൻ എന്നും വിശ്വവിജയിയാവുന്നില്ല; യവനസമുദായം അങ്ങനെയാവുകയുമില്ല. അവരുടെ ഭാഗ്യസൂര്യനസ്തമിച്ചുപോയി. അവരുടെ സൂര്യനസ്തമിച്ചു. ഇനി വല്ല ഭൂഗോളപ്രകാശവും കിടന്നു കളിക്കുന്നുണ്ടെങ്കിൽ അതു പോയ്പ്പോയ പ്രഭാവത്തിന്റെ മരിക്കാൻ കിടക്കുന്ന ജ്യോതിസ്സാണു്—അച്ഛാ, അച്ഛൻ തോറ്റുപോകും.

സെല്യൂ: തോറ്റുപോകുമോ?, വിജയിയായ സെല്യൂകസ്സു തോറ്റുപോകുമോ?

ഫേലൻ: അതെ തടവുകാരനാവും.

സെല്പൂ: എന്തിന തടവുകാരനാവണം? നീ എന്റെ ഗ്ലമാരംസിനിയാണെല്ലൊ?

ഫേലൻ: അച്ഛനാജ്ഞമേരം പ്രവൎത്തിക്കുന്നതു്.

സെല്പൂ: യുദ്ധസംബന്ധമായി നിന്നോടു വാദപ്രതിവാദത്തിനു് എനിക്കിച്ഛയില്ല—എറിസ്റ്റിഫേനിസ് പറഞ്ഞിട്ടുണ്ടു്?

ഫേലൻ: അതെ, എറിസ്റ്റിഫേനിസ് എന്താണ പറഞ്ഞിട്ടുള്ളതു്?

സെല്പൂ: (സന്ദിഗ്ദ്ധഭാവത്തിൽ) സ്ത്രീകളുമായി വാദപ്രതിവാദമരുതെന്നു്.

ഫേലൻ: എറിസ്റ്റിഫേനിസ് എവിടെയാണങ്ങനെ പറഞ്ഞിട്ടുള്ളതു്? എറിസ്റ്റിഫേനിസിന്റെ ഗ്രന്ഥങ്ങൾ ഞാനൊന്നെടുത്തുകൊണ്ടുവരാം. (പുറപ്പെടുന്നു.)

സെല്പൂ: അല്ലല്ല. എറിസ്റ്റിഫേനിസല്ല—ഫിമിസ്റ്റക്ലിസ്.

ഫേലൻ: ഥെമിസ്റ്റൊക്ലിസ് രാജ്യതന്ത്രജ്ഞനായിരുന്നു—അദ്ദേഹമീവിഷയത്തെ കുറിച്ചെന്തുപറയാനാണു്?

സെല്പൂ: എന്നാൽ സൊഫോക്ലിസ് ആയിരിക്കാം.

ഫേലൻ: സൊഫോക്ലിസിന്റെ ഗ്രന്ഥങ്ങളെന്റെ വശമുണ്ടു്. സൊഫോക്ലിസ് ഇങ്ങനെ പറഞ്ഞതായി അച്ഛനൊന്നു കാണിച്ചുതരു. (പോകുന്നു)

സെല്പൂ: എന്റെ കോട്ടകൾ തകൎന്നു മണ്ണടിഞ്ഞു. എറിസ്റ്റിഫേനിസിനോടും, സൊഫോക്ലിസ്സിനോടും എനിക്ക പരിചയമില്ല. എനിക്ക രണ്ടാളും സമംതന്നെ. എന്റേതായ അഭിപ്രായങ്ങളെ വിലവെക്കുവാൻവേണ്ടി വലിയവരുടെ പേരിൽ വെച്ചു കെട്ടുകയാണു്. അവളുന്നതിലൊ വായിക്കാത്തതൊന്നുംതന്നെയില്ല. ഇതൊന്നും കൂടാതെ സംസ്കൃതംകൂടി പഠിക്കണം പോലും! അതാ

എന്തിനിക്കഴിഞ്ഞു. തല്ക്കാലം ഒഴിഞ്ഞു മാറുകയല്ലാതെ വഴിയില്ല, (പോകുന്നു) [രണ്ടു പുസ്തകങ്ങളുമായി ഹെലൻ വരുന്നു.]

ഹെലൻ: എന്ത്: അച്ഛനെവിടെ — അച്ഛനതാ പോകുന്നു. ആ വിദ്യയൊന്നും ഇവ മകളോടു പറയുകയില്ല, ഞാൻ വിടില്ല. (പുസ്തകങ്ങളവിടെവെച്ചു പോയി; വീണ്ടും അച്ഛന്റെ കൈയ്യും പിടിച്ചു വരുന്നു)

ഹെലൻ: ഇവിടെയിരിക്ക; സിഫോക്ലിസ് ആ അഭിപ്രായം എവിടെയാണു പറഞ്ഞിട്ടുള്ളതെന്ന് കാണിച്ചു തരണം.

സെല്യൂ: ഉത്തരമെന്താണതാണ്. എനിക്ക് ഒന്നും കാണിച്ചു തരാനും ഇടയില്ല — എന്തുവേണമെങ്കിലും ചെയ്യൂ!

ഹെലൻ: അച്ഛനെന്തിനാ ഈ വിഡ്ഢിത്തമെഴുന്നള്ളിച്ചത്?

സെല്യൂ: എനിക്കു തോന്നിയില്ല, നിന്റെ കുറുമ്പ് കുറെ ഒതുങ്ങുമെന്നു മാത്രമല്ല നിനക്കച്ഛനെ സ്നേഹമില്ല.

ഹെലൻ: ഞാൻ സ്നേഹിക്കുന്നില്ല, അല്ലേ? അച്ഛനിതെന്റെ മുഖത്തു നോക്കിപ്പറയാൻ കഴിയുമോ? അച്ഛന്റെ ഒരു തുള്ളി കണ്ണീർ തുടപ്പാൻ ഞാനെന്റെ സർവ്വസ്വവുമുപേക്ഷിക്കും.

സെല്യൂ: ഇല്ല മകളേ: എനിക്കു തെറ്റു പറ്റി; എനിക്കു മാപ്പുതരൂ.

ഹെലൻ: ഇല്ലച്ഛാ കുറ്റമെല്ലാം എന്റേതാണ്; ഞാനച്ഛനെ സ്നേഹിക്കുന്നില്ല. എനിക്കു മാപ്പുതരൂ.

സെല്യൂ: ഇല്ല മകളേ കുറ്റമെന്റേതാണ്; നീയെന്നെ ഗാഢമായി സ്നേഹിക്കുന്നു.

ഹെലൻ: (ചിരിച്ച്) അപ്പോൾ സെഫോക്ലിസ് ഈ വിഷയത്തെക്കുറിച്ചൊന്നും പറഞ്ഞിട്ടില്ലേ?

സെല്യൂ: ഇല്ല.

ഹെലൻ: മേലിൽ ഞാൻ വാദപ്രതിവാദത്തിനു് ഇട വെക്കില്ല—ശരി അച്ഛാ, സികന്ദർഷായെക്കുറിച്ചു് ഒരു കഥ കേട്ടിട്ടുണ്ടു്. ആ കഥ വാസ്തവമാണോ?

സെല്യൂ: ഏതു കഥയാണിതു്.

ഹെലൻ: ഭാരതവർഷം ജയിച്ചു് അടക്കാൻ ചെന്ന സികന്ദർഷാ ഒരിന്ത്യക്കാരനെ—ഒരു ബ്രാഹ്മണനെ കണ്ടെത്തി: ബ്രാഹ്മണൻ ചോദിച്ചു—ശരി താങ്കൾ ഇന്ത്യയെ ജയിച്ചുകഴിഞ്ഞാൽ പിന്നെയേതാണു് ജയിക്കുക. മറുപടി—ചീന. ചോദ്യം—പിന്നെ? ആഫ്രിക്ക. പിന്നെ? യൂറോപ്പു്. പിന്നെ? സികന്ദർഷാ ചിന്തിച്ചു; അദ്ദേഹം ഉടനെ—പറഞ്ഞു പിന്നീടൊരു സൌഖ്യം. ബ്രാഹ്മണൻ ചോദിച്ചു:—എന്നാലതിപ്പോൾതന്നെയാവട്ടെ.

സെല്യൂ: ആ ബ്രാഹ്മണൻ ഒരു ധൈര്യവാനായിരുന്നു അല്ലേ?

ഹെലൻ: അല്ലച്ഛാ; അദ്ദേഹം വലിയൊരു തത്വജ്ഞാനിയായിരുന്നു. മനുഷ്യന്റെ ഉത്സാഹത്തിനവസാനമില്ല. തത്വജ്ഞാനിയായിരുന്ന ഡയോജനീസ് ഈ തത്വമുപന്യസിച്ചിട്ടുണ്ടു്. ജീവിതത്തിന്റെ പ്രാഥമികാവശ്യങ്ങളെത്രത്തോളം ചുരുക്കാമോ അത്രയും ചുരുക്കിയിരിക്കണം. അദ്ദേഹമൊരു കുടിലിൽ പാർത്തിരുന്നു.

സെല്യൂ: ആ തത്വജ്ഞാനി ഒരു വിഡ്ഢിയായിരിക്കണം.

ഹെലൻ: വിഡ്ഢി—വിജയിവിശ്വാസിയായ സികന്ദർഷാ ഒരു വിഡ്ഢിയെക്കാണാൻ ചെല്ലുമെന്നു് അങ്ങു് വിചാരിച്ചുപോയോ? സികന്ദർ ആ തത്വജ്ഞാനിയോടു് ചോദിച്ചു—സികന്ദർഷയാണു് ഞാൻ; എന്താണു് ആഗ്രഹമെന്നു് അറിയിക്കുക?

സെല്യൂ: ധാരാളം വസ്തുക്കൾ ആവശ്യപ്പെട്ടിരിക്കണം അല്ലേ?

ഹെലൻ: ഇല്ലില്ല—അദ്ദേഹമിത്രമാത്രം പറഞ്ഞു—യാതൊന്നും വേണ്ട. ദിവ്യപ്രഭ മാച്ചുന്നതിന്ന് എന്റെമീതെ കരിനിഴൽ വീഴ്ത്താതിരുന്നാൽ മതി, എനിക്കു മറ്റൊന്നും വേണ്ട.

സെല്യൂ: സികന്ദർഷാ ആ മനുഷ്യനോട് ഇതാരാണെന്നു മനസ്സിലാക്കിയിരിക്കും.

ഹെലൻ: അല്ലച്ഛാ സികന്ദർഷാ പറഞ്ഞു—"ഞാൻ സികന്ദർഷാ അല്ലായിരുന്നുവെങ്കിൽ ഡയോജനീസാവാൻ ആശിക്കുമായിരുന്നു."

സെല്യൂ: "ഞാൻ സികന്ദരല്ലായിരുന്നെങ്കിൽ"—വല്ലാത്ത മിടുക്കൻതന്നെ സികന്ദർ.

(ചിരിച്ചു ചിരിച്ചു പോവുന്നു.)

ഹെലൻ: ഹാ! മനുഷ്യാ, നീ പരമാർത്ഥത്തെ വകവെയ്ക്കുന്നില്ല. അകലത്തിരുന്നു തമ്മിൽ തമ്മിൽ കണ്ണുരുട്ടിക്കൊണ്ടു പേടിപ്പെടുത്തുന്നു. കൊലപാതകത്തിന്റെ രൂക്ഷതയിൽനിന്നു നിന്നെ മാററിനിർത്തുന്നതു ഭയം മാത്രമാണ്. ശ്രദ്ധാബലത്തെയെടുത്തു മിന്നിക്കാൻ ഓരോരുത്തരും ആശിക്കുന്നു. ദേവി വസുന്ധരേ—ഇത്തരം രാക്ഷസന്മാരെ എന്തിനു സൃഷ്ടിച്ചുവിട്ടു. ഭഗവാൻ അവിടത്തെ ഈ നികൃഷ്ടസൃഷ്ടികളെ മടക്കിവിളിയ്ക്കട്ടെ—അടിതൊട്ടു മുടിവരെ ഭ്രമം—വെറും മനസ്സിന്റെ മോഹജാലം!

---

## രംഗം ൩.

സ്ഥലം: ചന്ദ്രകേതുവിന്റെ ഗൃഹോപവനം.

സമയം: സന്ധ്യ.

(പുഴവക്കിൽ ഛായ ഇരുന്നു പാടുന്നു.)

വ്യർത്ഥമീസ്മിതമിച്ഛയാകയും ഗൃഹാവിലാവി
യെന്തിനീ മനക്കാമ്പിലാശകൾ കിളിർക്കുന്നു?

ഈയുദാസീനഭാവമെന്താണു്? ചന്ദ്രുകേളുവും രേവതിയും സംസാരിച്ചുനില്ക്കെ ഞാൻ കടന്നുവരുമ്പോൾ രേവതി പെട്ടെന്നു് ഒഴിഞ്ഞു മാറിപ്പോയിട്ടുള്ളതു. ഈയുദാസീനഭാവമെന്തു?

ഛായ: (അസ്വസ്ഥസ്വരത്തിൽ) ഉദാസീനതയോ? (നെടുവീർപ്പിട്ടു തലതാഴ്ത്തിനില്ക്കുന്നു. വീണ്ടും ഉണർന്നിട്ടെന്നപോലെ) അങ്ങു് വല്ലപ്പോഴും മലംചെരുവിൽനിന്നു സൂര്യോദയം നോക്കിക്കണ്ടിട്ടുണ്ടോ? ഹിമശൃംഗങ്ങളിൽ പടർന്നുപരന്ന മലനിരകളിൽ വിറപൂണ്ടെറിയുന്ന കതിർതിരമാലകൾ കളിച്ചുപുളച്ചു ഇറങ്ങിപ്പോവുന്നതു കണ്ടിട്ടുണ്ടോ?

ഛായ: അതൊന്നുമല്ല ജീവിതമാണു ഞങ്ങളുടേതു്. മിനുത്തുകൊഴുത്ത ശ്യാമളമായ ആവരണത്താൽ വിറകൊള്ളുന്നു.

ചന്ദ്രു: നിങ്ങളുമായി നന്നായി പരിചയപ്പെട്ടുകഴിഞ്ഞിട്ടില്ലെങ്കിലും ഞാനൊന്നു മനസ്സിലാക്കീട്ടുണ്ടു്. ആ കറുത്ത ആവരണത്തിനു പിന്നിൽ ഹൃദയമുണ്ടു്.

ഛായ: തിരുമേനി മസ്സാരപ്രവർത്തികയാണു്. കറുത്തിരുണ്ട ദേഹമെന്നതിനു പകരം 'കറുത്ത ആവരണ'മെന്നു് അങ്ങു പറയുന്നു. അങ്ങു നോക്കിയിട്ടുണ്ടോ—മേഘം എത്രയും കറുത്തിരിക്കുന്നുവോ അത്രയും വിഭവസമൃദ്ധമാകുന്നു. അതിന്റെ ഹൃദയത്തിൽ എത്ര മിന്നാമിനുങ്ങുകളാണു കിടന്നു ഓളംവെട്ടുന്നതു്. ഞങ്ങൾക്കു് ഹൃദയമുണ്ടു്; ഇത്രത്തോളം നിങ്ങൾക്കു് അറിയാനിടയായി. കഷ്ടം! എന്നാലാഹൃദയം എത്ര വലുതാണു്. അതിൽ എത്ര മിന്നാമിനുങ്ങുകളുണ്ടെന്നു എന്നറിയാൻ കഴിഞ്ഞില്ല.

ചന്ദ്രു: എന്തു്! ഛായ എന്നെ സ്നേഹിക്കുന്നുണ്ടോ? ഇതു വാസ്തവമാണോ?

ഛായ: തിരുമേനി—എന്നെക്കൊണ്ടിതു വാസ്തവമായിക്കൂടാ. ദൈവം നിങ്ങളുടെ ശരീരത്തിൽ നിറപ്പകിട്ടു കുറച്ചധികം കൂട്ടി

ട്ടണ്ടു്—ഈ വെളുപ്പിന്റെ അഹങ്കാരംകൊണ്ടു നിങ്ങൾ നിലത്തല്ല നില്ക്കുന്നതു്. താങ്കളെ സ്നേഹിക്കുന്നുണ്ടോ എന്നാണോ ചോദ്യം. ഇല്ല—ഇല്ല, ഞാൻ സ്നേഹിക്കുന്നില്ല—ഞാൻ നിങ്ങളെ വെറുക്കുന്നു. ഞാനൊരു പിച്ചക്കാരിയല്ല. ഞാനങ്ങയുടെ വാതില്ക്കൽ വന്നു പ്രേമഭിക്ഷയിരക്കുന്നില്ല. അങ്ങു ദയകൊണ്ടു തന്നെ തേടി ഭിക്ഷയ്ക്കു ഞാൻ കൈനീട്ടിനില്ക്കുമെന്നാണോ വിചാരം?

ഇത്രയും ധിക്കാരം: ഞാൻ മലയമലയിലെ ഒരു അധഃകൃതസ്ത്രീയായിരിക്കാം. അങ്ങു മഗധരാജ്യത്തിലെ സർവ്വേശ്വരനായിരിക്കാം:—എങ്കിലും ഞാൻ നിങ്ങളെ വെറുക്കുന്നു. (പെട്ടെന്നു മറയുന്നു)

ചന്ദ്ര: എന്തൊരത്ഭുതസംഭവമാണിതു്! പ്രാണരക്ഷയ്ക്കു നന്ദി പ്രതീക്ഷിക്കുന്നില്ലെന്നു മാത്രമല്ല വെറുക്കുകകൂടിച്ചെയ്യുന്നു. അപകടം പിടിച്ച ഒരു കടംകഥയാണു് സ്ത്രീചരിത്രം! അനേക ദിവസങ്ങൾക്കു മുമ്പു സിന്ധുനദീതീരത്തിൽവെച്ചാണു് ഞാൻ സെല്യൂക്കസ്സിന്റെ കന്യകയെ കണ്ടതു്. ഇന്നു കൃതജ്ഞതനിറഞ്ഞ കണ്ണുകളിൽനിന്നു് അവളുടെ ആ നീലനോട്ടങ്ങൾ ഓർമ്മവരുന്നു—അതു പ്രേമമായിരുന്നുവോ; അതല്ല നന്ദിയോ. എന്തായാലും് അഴകൊഴുകുന്നവളാണു് ആ യവനബാലിക! മഹാസമുദ്രത്തിന്റെ മുകളിലിറങ്ങിനില്ക്കുന്ന ഉഷശ്രീപോലെ!! ഇരുണ്ട ചെമത്തിപ്പൂക്കളുടെ നടുവിൽ പടർന്നുനില്ക്കുന്ന പൊൽപ്പനിനീർപ്പൂപോലെ! ഇന്നു് ആ സംഭവങ്ങളെല്ലാം ഓരോന്നായി ഓർമ്മവരുന്നു; ഹാ! അതെത്ര മധുമധുരമായ ഒരു സ്വപ്നമായിരുന്നു!

(ചന്ദ്രകേതു വരുന്നു)

ചന്ദ്ര: ഓ: ഇതാ ചന്ദ്രകേതു എത്തിയില്ലേ?

ചന്ദ്രകേതു: മഹാരാജ നന്ദനെ ബലികൊടുക്കുന്ന ദിവസമാണിന്നു്—ബ്രാഹ്മണാജ്ഞയാണു്.

ചന്ദ്ര: (സവിസ്മയം) എന്ത്?—നാരചകി!—ബ്രാഹ്മണനാണത്രേ? അപ്പോൾ ഞാൻ—ഈ ഞാനാരാണ്?—മഗധത്തിലെ മഹാരാജാവാരാണ്? ഈ നിരന്തരശ്രമം—ഈ ശക്തിസംഭാരം—എല്ലാം ബ്രാഹ്മണപ്രഭുത്വത്തിന്റെ അഗ്നികുണ്ഡത്തിലെടുത്തു ഹോമിക്കുവാനാണോ?—ചന്ദ്രകേതു.

ചന്ദ്രകേതു: സഹോദരാ?

ചന്ദ്രഗു: ഈ വിധിശിക്ഷ നടക്കുകയില്ല—അതു നടക്കാൻ പാടില്ല. ഞാൻ മാപ്പു നൽകിയിരിക്കുന്നു. ഉം—പോവൂ—മഹാരാജ ചന്ദ്രഗുപ്തന്റെ കല്പനയാണിത്; അപേക്ഷയല്ല—ചെല്ലൂ—മതി. (ചന്ദ്രകേതു പോകുന്നു.)

ചന്ദ്രകേതു: എന്റെ സമ്മതം വാങ്ങിയിട്ടില്ലെന്നുമാത്രമല്ല എന്നോടൊരു വാക്കു ചോദിച്ചിട്ടുപോലുമില്ല—അത്ഭുതം! ഞാനീ സാമ്രാജ്യത്തിന്റെ ആരുമല്ല; ചാണക്യന്റെ കയ്യിലെ വെറും മരപ്പാവ!

(ഛായ വരുന്നു.)

ഛായ: മാപ്പുതരണം തിരുമേനി.

ചന്ദ്രഗു: എന്തു മാപ്പാണു തരേണ്ടത്?

ഛായ: കുറ്റംചെയ്തു; മാപ്പില്ലെങ്കിൽ തക്ക ശിക്ഷ തരൂ.

ചന്ദ്ര: ഛായയൊരു കുറ്റവും ചെയ്തിട്ടില്ലല്ലോ—എന്നെ വെറുക്കുന്നതായി ഇന്നു പറഞ്ഞതിൽ വാസ്തവമില്ലെന്നതാണോ കുറ്റം?

ഛായ: വെറുക്കുന്നോ? ആരെന്റെ ജാഗ്രത്തിലെ ധ്യാനവും, ഇഹത്തിലെ ധനവും, നിദ്രയിലെ സ്വപ്നവും, പരത്തിലെ സ്വർഗ്ഗവുമായി ലസിക്കുന്നു, ആരുടെ ദർശനം തീർത്ഥസ്നാനവും തിരോധാനം അഭിശാപവുമായിരിക്കുന്നുവോ ആ ആളെ ഞാൻ വെറുക്കുന്നു! ഞാൻ നുണ പറഞ്ഞുപോയി; എങ്കിലും ഞാനാശിക്കാറുണ്ട്; "അങ്ങയെ വെറുക്കാൻ കഴിഞ്ഞെങ്കിൽ—"

ചന്ദ്ര: എന്താണിതു്; ഞാൻ ഛായയെയൊന്നും ചെയ്തിട്ടില്ലല്ലൊ.

ഛായ: ഒന്നും ചെയ്തില്ല. എന്താണു് അങ്ങു ചെയ്യാത്തതെന്നു് എന്നു ചോദിക്കു. ഭക്ഷണത്തിനുള്ള വിശപ്പു്, സ്വപ്നത്തിനുള്ള ഉറക്കം — എല്ലാ സമയത്തിലെ ശാന്തി — സൎവ്വവും അങ്ങു് അപഹരിച്ചുകഴിഞ്ഞിട്ടു ചോദിക്കുകയാണു് — "ഞാനൊന്നും ചെയ്തില്ലല്ലൊ." അങ്ങു് എന്റെ കണ്ണിൽനിന്നു് ഈ പ്രപഞ്ചത്തെ മാച്ചുകളഞ്ഞിരിക്കുന്നു. അങ്ങയുടെ രൂപഭാവനയിൽ ഞാനില്ലാതായിരിക്കുന്നു! ഞാൻ സ്വൎഗ്ഗത്തിലൊ നരകത്തിലൊ എന്നു് എനിക്കറിഞ്ഞുകൂടാ — ഇത്രയായിട്ടും താങ്കൾ പറയുന്നു 'ഞാനൊന്നും ചെയ്തില്ലല്ലൊ' എന്നു് — കഠിനൻ! (കരയുന്നു)

ചന്ദ്ര: ഛായെ! സസ്നേഹം അവളുടെ കൈ പിടിക്കുന്നു.

ഛായ: അയ്യൊ അങ്ങുന്നു. എന്നെ തൊടരുതെ — അങ്ങു തൊടുമ്പോൾ — ഹാ എന്റെ ധമനികളോരോന്നിലും വിദ്യുൽപ്രവാഹമുണ്ടാകുന്നു, എന്റെ തല പാറപ്പുറത്തുവീണ മൺപാത്രം പോലെ ചിന്നിത്തകരുന്നു: ഇല്ലില്ല: ഞാനീവികാരങ്ങളുൾ അടക്കിനിറുത്തും. (മറയുന്നു)

എന്തത്ഭുതം! ഇത്രയും ദിവസം ഞാനാരെ സഹോദരിയെന്നോൎത്തിരുന്നുവൊ അവൾ — അതെ, അവൾ — അത്ഭുതം!

---

## രംഗം ൩.

[ചാണക്യനും അംഗരക്ഷകനും. അടുത്തതായി തടവുകാരനായി നന്ദൻ നില്ക്കുന്നു. ഉറയിൽ കൂൎച്ചുകൂടിയ വാൾ; ഒട്ടടുത്തു ബലികല്ലും.]

ചാണക്യ: ബ്രഹ്മപ്രഭാവം അനുഭവിച്ചിട്ടില്ലെന്നു് ഇപ്പോഴെങ്കിലും മനസ്സിലായല്ലൊ. ദൈവം വിസ്മരിച്ചില്ല — അദ്ദേഹം ഒരിക്ക

ളുടെ മുകളിൽ തലയ്ക്കു് സ്ഥാനം നല്കിയിരിക്കുന്നു. ഭാരതത്തിലെ ഋഷികൾ വിഡ്ഢികളായിരുന്നില്ല. അവർ ക്ഷത്രിയന്നു മുകളിലാണു് ബ്രാഹ്മണന്നു് സ്ഥാനം നല്കിയതു്—ഭാരതം ഭാരതമായിരിക്കുന്നേടത്തോളം കാലം സമുദായത്തെ ഭരിക്കുക ബ്രാഹ്മണനായിരിക്കും—പിന്നീടു് എല്ലാം ചിന്നിച്ചിതറിപ്പോകും.

നന്ദ: നിങ്ങളുടെ ശാസ്ത്രമിരിക്കട്ടെ് നിങ്ങൾ വന്നതാണോ എന്നെ കൊണ്ടുവന്നതു്.

ചാണക്യ: അല്ലല്ല—ഇതാ, ഈ ഊരിയവാൾ കണ്ടില്ലേ—ഇതെല്ലാം തന്നോടു പറയുന്നില്ലേ; തന്നെ വിളിച്ചതെന്തിനാണെന്നു്? തന്റെ രക്തംകൊണ്ടു് കഴുകിട്ടുവേണം എന്റെ കുടുമ കെട്ടുവാൻ. ആ പ്രതിജ്ഞ തനിക്ക ഓർമ്മയുണ്ടാവാൻ വഴിയുണ്ടു്. ഇതാ ഞാനിന്നും കുടുമ കെട്ടിയിട്ടില്ല. ഇതെല്ലാമായിട്ടും ചോദിക്കുന്നു—"എന്നെ വിളിച്ചതെന്തിനാണെന്നു്"?

നന്ദ: അപ്പോൾ എന്റെ തല വെട്ടുകയോ?

ചാണക്യ: തീർച്ചയായും.

നന്ദ: നിരപരാധനായ തടവുകാരനെ കൊല്ലുക; ഇതാണോ നിങ്ങളുടെ സനാതനധർമ്മം.

ചാണക്യ: ഇന്നു ബ്രാഹ്മണനെ ക്ഷത്രിയൻ സനാതനധർമ്മം പഠിപ്പിക്കുന്നു—എന്നാലൊന്നു മനസ്സിലാക്കിവെയ്ക്കു്; ഇതു കൊലയല്ല. തനിക്കുള്ള മരണശിക്ഷയാണു്—ആ വിധി കല്പിക്കുന്നവൻ ബ്രാഹ്മണനാണു്.

നന്ദ: കുറ്റം?

ചാണക്യ: ബ്രഹ്മഹത്യ—അതാണു് കുറ്റം; ബ്രഹ്മസ്വം തട്ടിപ്പറിച്ച കുറ്റം. ബ്രാഹ്മണനെ അപമാനിച്ച കുറ്റം. താനിതു് പാതകമെന്നു പറയുന്നു. എന്നാൽ ഞങ്ങളുടെ കണ്ണിലിതു വധശിക്ഷയാണു്—എനിക്കീശിക്ഷ നൽകുവാനധികാരമുണ്ടു്—

ഈ ബ്രാഹ്മണൻ ശിക്ഷ വിധിക്കുന്നു—തെററിയിരുന്നോളൂ. ആ വിടെ ഇവനെ ബലിക്കൽത്തൂണോടു ചേർത്തുകെട്ടുവിൻ.

നന്ദ: ചാണക്യരെ, ഞാൻ കാർത്ത്യായനനോടും, താങ്കളോടും അക്രമം പ്രവർത്തിച്ചുപോയി—മാപ്പുതരു.

ചാണക്യ: (പൊട്ടിച്ചിരിച്ച്) ഇപ്പറഞ്ഞത് അക്ഷരംപ്രതി വാസ്തവമാണ്. ഒരു ദിവസം മഹാരാജാ നന്ദൻ ബ്രാഹ്മണന്റെ കാൽക്കൽ വീണു മാപ്പുചോദിച്ചും—എന്നാൽ ബ്രാഹ്മണന് ആ ഭിക്ഷതരാതെ ആട്ടിയകററും—വളരെ ദിവസങ്ങൾ മുമ്പു ഞാൻ പറഞ്ഞ വാക്കുകൾ നിനക്കോർമ്മയുണ്ടായിരിക്കാം.

നന്ദ: ഹേ ബ്രാഹ്മണ, ഞാൻ പ്രാണഭിക്ഷ ചോദിക്കുന്നില്ല. പിച്ചക്കാരനല്ല ക്ഷത്രിയൻ; ബ്രാഹ്മണനെപ്പോലെ ജീവനെ വില വെയ്ക്കുന്നവനല്ല ക്ഷത്രിയൻ. ഞാൻ ശൂദ്രനെ വെറുക്കുന്നു—ആ ദാസീപുത്രനെ വെറുക്കുന്നു. മൃത്യുഭയമെനിക്കില്ല. നിങ്ങളുടെ ഉരുട്ടിമിഴിച്ച കണ്ണുകളെനിക്കു വിലയില്ല. എന്നാലതെന്റെ തെററാണ്. പ്രജകളുടെ മുതൽ തട്ടിപ്പറിക്കാൻ, നരഹത്യ ചെയ്യാൻ ഞാനൊട്ടും പാപിയല്ല. സംസർഗ്ഗദോഷമാണെന്നെയീ നിലയിലാക്കിയത്. മാപ്പുതരു—കാർത്ത്യായന.

കാർത്ത്യാ: (തൊണ്ടയിടറി) തിരുമേനി ഞാനങ്ങേക്കു മാപ്പുതന്നിരിക്കുന്നു.

ചാണക്യ: ഛീ; ശബ്ദിക്കരുത്! മാപ്പ്—മാപ്പില്ല. ഈ ലോകത്തിലാരുമാർക്കും മാപ്പു നൽകുന്നില്ല—നൽകാൻ കഴികയുമില്ല—എല്ലാ ക്ഷമകളും വിഡ്ഢിത്തത്തിന്റെ വിഭ്രാന്തികളാണ്. എങ്ങനെ പശ്ചാത്താപം വിഡ്ഢിത്തമാണോ അങ്ങനെ മാപ്പും വിഡ്ഢിത്തമാണ്! ശിക്ഷയെ മുമ്പിൽക്കാണാതെ ഒരാളും പശ്ചാത്തപിച്ചതായറിവില്ല; പിന്നെ ഹൃദയം സന്താപംകൊണ്ടു ഒരിക്കലും മുൻനിലയിലെത്തീട്ടില്ല.

കാർത്ത്യാ: എന്നാൽ നന്ദൻ കുട്ടിയാണ്".

ചാണക്യ: കുട്ടി. കുട്ടികൾ കുട്ടികളുടെ നിലയ്ക്കിരിക്കണം. എരിഞ്ഞുകിടക്കുന്ന തീയ് വാരിയെടുത്താൽ കുട്ടിയുടെ കൈ പൊള്ളാതിരിക്കുന്നില്ല. തന്റെ കടമ നിർവ്വഹിക്കുന്നതിൽ അഗ്നി തെറ്റും കൂസാറില്ല.

കാർത്ത്യാ: എങ്കിലും പാണിനി—

ചാണക്യ: (നിലത്തുറക്കെച്ചവുട്ടി) വീണ്ടും പാണിനി— ഈ സമയത്തു പാണിനിയുടെ പേരുച്ചരിച്ചുപോയാൽ തന്റെ തല വീശിക്കളയും.

കാർത്ത്യ: നന്ദൻ വെറും കുട്ടി.

ചാണക്യ: എനിക്കറിയാം—വാളെടുക്കു കാർത്ത്യായന—നിങ്ങൾക്കു സ്വന്തം കൈകൊണ്ടു നന്ദന്റെ തല വെട്ടേണ്ടിവരും!

കാർത്ത്യ: ഞാനോ?

ചാണക്യ: അതെ, നിങ്ങൾ പുത്രഹത്യക്കു പകരംവീട്ടു!—ഓർത്തുനോക്കു എണ്ണിയെണ്ണിയേഴ് ഓമനപ്പൈതങ്ങളുടെ ആ മൃത്യുശയ്യ!—അവരുടെ വിളർത്തൊട്ടിയ മുഖങ്ങൾ. ഒരു തുള്ളിക്കഞ്ഞിവെള്ളത്തിനു വേണ്ടിയുള്ള ആ ഇളംതൊണ്ടകളുടെ പരുഷഞെരക്കം—മതിമയങ്ങിയ കണ്ണുകൾ. സർവ്വോപരി കണ്ണീരുണങ്ങാത്ത—ഇമവെട്ടാത്ത—തുറന്നുവിടർത്തിവച്ച ആ കണ്ണുകളുടെ മീതെ പതിഞ്ഞ മരണത്തിന്റെ കരിനിഴൽ—നിങ്ങളുടെ കൺമുമ്പിൽ കണ്ട ആ ഭയങ്കര രംഗമൊന്നോർത്തുനോക്കു കാർത്ത്യായന—നിങ്ങളാകുട്ടികളുടെ അച്ഛനാണെന്നു കൂടി ആലോചിച്ചുനോക്കു—അപ്പോൾ ഈ വാളുകൊണ്ടു നന്ദന്റെ തല ഉടലോടു വേർപെടുത്തു—സ്വന്തം കൈകൊണ്ടതിനു പകരംവീട്ടു.

(കാർത്ത്യായൻ വാളെടുക്കുന്നു.)

ചാണക്യ: എന്താണു താമസം?—ഭടന്മാരെ ഇവനെ വെളിക്കല്ലോട്ട കൂട്ടിച്ചെന്നുകെട്ടുവിൻ. (ഭടന്മാർ നന്ദനെ പിടിച്ചു കെട്ടുന്നു.)

ചാണക്യ: രാജ്യം ഭരിച്ചിരുന്ന നന്ദൻ—കാർത്യായനാ—(കാർത്യായനൻ വാളെടുക്കുന്നു—വെളിക്കല്ലിന്റെ അടുത്തു ചെല്ലുന്നു.)

ചാണക്യ: രാജ്യശ്രേഷ്ഠനായ ഒരു നന്ദമഹാരാജാവെ ഇതു ബ്രാഹ്മണൻ ചെയ്യേണ്ട കൃത്യമല്ല. എന്നാൽ ഇന്നവന്നു അതു വേണ്ടിവന്നിരിക്കുന്നു. തപസ്വിയല്ല കലിയുഗബ്രാഹ്മണൻ. ഇടയ്ക്കു രണ്ടാം പരശുരാമനായി ഉണർന്നു ക്ഷത്രവംശത്തെ നിഷ്ക്രിയമാക്കാൻ തോന്നുന്നു. കപിലനെപ്പോലെ ഒരു നോട്ടം കൊണ്ടു നന്ദവംശത്തെയാകമാനം എരിച്ചാമ്പലാക്കണമെന്നു തോന്നുന്നു. എന്നാൽ കലിയുഗത്തിൽ അതൊന്നും സാദ്ധ്യമല്ല. പ്രതിശ്രേഷ്ഠനായ ബ്രാഹ്മണന്നു ഇന്നു വാളിനെ ശരണം പ്രാപിക്കേണ്ടിയിരിക്കുന്നു. എങ്കിലും പാപത്തിന്റേതായ ഈ യുഗത്തിൽ ക്ഷത്രവംശമൊരിക്കൽക്കൂടി ബ്രഹ്മപ്രതാപം കാണും (കാർത്യായനനോട്ട്) കൊല്ലു—ഇതാ—മരിക്കും മുമ്പായി കേൾക്കൂ—മഹാരാജനായ നന്ദവംശത്തിൽ ദാഹിച്ചുവെള്ളം കൊടുക്കാനോ അന്തിത്തിരിവെയ്ക്കാനോ—ഒരാളും—ഒരു കുട്ടിപോലും—ഉണ്ടായിരിക്കയില്ല.—

(നന്ദൻ ആർത്തനാദം മുഴക്കുന്നു.)

ചാണക്യ: ഉം—തലവെട്ടിക്കൊള്ളൂ.

(പെട്ടെന്നു ചന്ദ്രകേതു വരുന്നു)

ചന്ദ്രകേതു: അരുതരുതു്; വാൾ പിൻവലിയ്ക്കൂ.

ചാണക്യ: കാരണം?

ചന്ദ്രകേ: രാജകല്പന (കാർത്യായനൻ വാൾ താഴ്ത്തുന്നു.)

ചാണക്യ: ഇപ്പൊഴും പ്രതിപത്തി?

ചന്ദ്രകേ: മഹാരാജ ചന്ദ്രഗുപ്തൻ സ്വഹസ്തത്തിലെഴുതിയ ക്ഷമാപണപത്രമാണിതു്. തിരുമേനി നന്ദമഹാരാജാവിനെ വിട്ടയക്കാൻ കല്പിച്ചിരിക്കുന്നു.

ചാണക്യ: മഹാരാജ ചന്ദ്രഗുപ്തന്റെ കല്പന. ശരി: മനസ്സിലായി; എന്നാലാകല്പന നമുക്കു ബാധകമല്ല—ഉം തലവെട്ടു.

ചന്ദ്ര: ഗുരുദേവ രാജാജ്ഞയാണിതു്.

ചാണക്യ: ബ്രാഹ്മണാജ്ഞയാണിതു്. തലവെട്ടു കാർത്ത്യായനാ.

ചന്ദ്ര: തിരുമേനി നേരിട്ടു് എഴുന്നള്ളും; വേണമെന്നുണ്ടെങ്കിൽ അവിടുന്നു് വന്നശേഷം ആയിക്കൊള്ളു. എന്നിരിക്കെ രാജകല്പന നിറവേറേണ്ടിവരും. ഭടന്മാരെ കാത്തുകൊള്ളുവിൻ.

ചാണക്യ: ആരാണു തടസ്സം ചെയ്യുന്ന വീരൻ? ഉം—വെട്ടു.

ചന്ദ്ര: വീരബല! (സേനാപതി വീരബലനും അഞ്ചു ഭടന്മാരും വരുന്നു)

ചന്ദ്ര: തിരുമേനിയെഴുന്നള്ളുംവരെ കൊലപ്പുള്ളിയെ രക്ഷിക്കുവിൻ. വീരബല—വിവരം തിരുമനസ്സറിയിക്കൂ. (വീരബലൻ പോകുന്നു.)

ചാണക്യ: കാർത്ത്യായന—എന്താണീ വാളും പിടിച്ചു് നോക്കിനില്ക്കുന്നതു്? വെറും മരപ്പാവ! തരൂ ആ വാളിങ്ങോട്ടു തരൂ. (മുന്നോട്ടു വരുന്നു.)

ചന്ദ്ര: (അടുത്തുചെന്നു മുട്ടുകുത്തി വാളിന്റെ മുമ്പിൽനിന്നു്) ഞാൻ ബ്രഹ്മകോപാനലത്തിനു മുമ്പിൽ തലതാഴ്ത്തുന്നു. എന്നാലതേസമയത്തു രാജാജ്ഞ രക്ഷിക്കേണ്ടിവന്നിരിക്കുന്നു.

ചാണക്യ: തലവെട്ടു കാർത്ത്യായനാ.

(കാർത്ത്യായനൻ വാളുയർത്തിയ നിമിഷത്തിൽ ചന്ദ്രകേതു രാജശാസനം കാണിച്ചു പറയുന്നു.)

ചന്ദ്രകേ: രാജകല്പന (കാർത്ത്യായനൻ വാൾ താഴ്ത്തുന്നു)

ചാണക്യ: പരിഭ്രമിപ്പാനൊന്നുമില്ല. ഹേ കാർത്ത്യായനാ താനൊന്നു മനസ്സിലാക്കണം—ചന്ദ്രഗുപ്തനെ സിംഹാസനാരൂഢനാക്കിവെച്ചതാരോ ആ ബ്രാഹ്മണന്ന് അവനെ സിംഹാസനഭ്രഷ്ടനാക്കുവാനും കഴിയും— ഉം തല വെട്ടു.

(വീണ്ടും വാളുയർത്തുന്നു)

ചന്ദ്രകേ: രാജകല്പന നടത്താൻ ബ്രഹ്മഹത്യ വേണ്ടിവരുന്ന പക്ഷം ഞാനതും ചെയ്യും.

[അകത്തുനിന്നു മുരവരുന്നു.]

മുര: സ്ത്രീഹത്യ വേണ്ടിവരുന്ന പക്ഷം?—

(കാർത്ത്യായനന്റേയും ചന്ദ്രകേതുവിന്റേയും മദ്ധ്യത്തിൽ നില്ക്കുന്നു)

ചന്ദ്രകേ: (സ്തബ്ധനായി) ആര്? അമ്മയോ—

മുര: അതെ, ഞാൻ കല്പിക്കുന്നു—തലവെട്ടു—

ചന്ദ്ര: അമ്മേ, അങ്ങ് ദയവായി മാപ്പുകൊടുക്കു.

മുര: (അന്തിയ പുഞ്ചിരി തൂകി) മാപ്പ്—മാപ്പില്ല. എനിക്ക് മാപ്പുകൊടുക്കാൻ കഴിയില്ല—ഞാൻ മാപ്പുനല്കാൻ പഠിച്ചില്ല. ഞാനാരാണ്. വെറും ശൂദ്രസ്ത്രീ. മാപ്പ് നല്കേണ്ടവൻ ബ്രാഹ്മണനാണ്; ശൂദ്രനല്ല.

ചന്ദ്ര: മാപ്പുനല്കേണ്ടവൻ മനുഷ്യനാണ്; ബ്രാഹ്മണനല്ല. മാപ്പുകൊടുക്കുന്നവൻ അപാരസുഖമനുഭവിക്കുന്നു. ആ സുഖാനുഭവത്തിന് ബ്രാഹ്മണൻ മാത്രമാണോ അധികാരി. അനുകമ്പ—അതെ, അത് സ്വർഗ്ഗത്തിൽനിന്ന് ശോഭിതതീർത്ഥധാരപോലെ ഭൂമിയിലേക്കൊഴുകി. അതുവീഴുമ്പോഴും പച്ച പിടിപ്പിക്കുന്നു. ആ തീർത്ഥധാരയിൽ മുങ്ങിക്കുളിപ്പാൻ എല്ലാവർക്കുമുണ്ടവകാശം. സൂര്യന്റെ അനുകമ്പ ആയിരമായിരം വെള്ളിക്കമ്പികളായി ഭൂമിയിലേക്ക് ഇറങ്ങി വരുന്നില്ലേ; രോഗി

യുടെ ദീനശയ്യക്കരികിൽ, അനുകമ്പ ആരോഗ്യമായി വർത്തിക്കുന്നു; മനുഷ്യനെ രക്ഷിക്കുന്നു. ശോകത്തിൽ വിസ്മൃതിവടിവിലവൾ വന്നണയുന്നു. ദാരിദ്ര്യത്തിലവൾ സഹിഷ്ണുതാരൂപമേന്തി വന്നണയുന്നു. പൊറമെ, ശൈശവചാപല്യങ്ങൾക്ക് മാപ്പുനൽകുന്നില്ലെങ്കിൽ സന്താനത്തിന് മനുഷ്യനാവാൻ കഴിയുമോ അമ്മേ—അമ്മേ അനുകമ്പ തന്നു: മാപ്പുനൽകൂ—ഞാൻ മുട്ടുകുത്തി മാപ്പിനിരക്കുന്നു. (മുട്ടുകുത്തുന്നു.)

മുര: നീ മാത്രമാണോ ഭിക്ഷയാചിക്കുന്നത്. എന്റെ ജീവൻ, ഹൃദയപഞ്ജരം തകർത്ത് പുറത്തുചാടി, കെഞ്ചി യാചിക്കുന്നത് ഈ ഭിക്ഷതന്നെയാണ്. നന്ദനെ തടവുകാരനായി കാണുമ്പോൾ—അവന്റെ കരിഞ്ഞ വിരൂപമുഖം കാണുമ്പോൾ—എന്റെ കണ്ണിൽ വെള്ളം നിറയുന്നില്ലേ? എന്നാൽ ശൂദ്രസ്ത്രീയുടെ മുലപ്പാൽ ക്ഷത്രിയസ്ത്രീയുടെ മുലപ്പാലിലും മധുരമാണോ? ക്ഷത്രിയസ്ത്രീയുടെ സ്വാർത്ഥങ്ങൾ മാറു കറുത്തതാണോ ശൂദ്രസ്ത്രീയുടെ സ്നേഹം? ഇല്ല, ഞാൻ മാപ്പുകൊടുക്കുകയില്ല. കാരണം ഞാൻ ശൂദ്രസ്ത്രീയാണ്, ദാസിയാണ്—ഉം—തലവെട്ടു.

ചന്ദ്രികെ: എങ്കിലും അമ്മെ—ഇതു രാജകല്പനയാണ്.

മുര: എന്നാൽ ഇതു രാജമാതാവിന്റെ കല്പനയാണ്. ഞാൻ ദാസിയാണ്. ഞാൻ വേശ്യയാണെങ്കിലും മഹാരാജ ചന്ദ്രഗുപ്തന്റെ അമ്മയാണ്. ചന്ദ്രഗുപ്തന്റെ അമ്മ കല്പിക്കുന്നു—കൊല്ലു.

ചന്ദ്രികെ: മതി—മതി. കഴിഞ്ഞു. ഞാൻ തോൽവി സമ്മതിക്കുന്നു. എല്ലാകാലത്തെ എല്ലാ സ്ത്രീകളുടെ മുമ്പിലും ഞാൻ തോൽവി സമ്മതിക്കുന്നു.

(മുരയുടെ മുമ്പിൽ വാൾവെച്ച്) സ്ത്രീയുടെ തലനാരിഴ തൊടാൻ പോലും എനിക്ക് കെല്പില്ല.

ചാണക്യ: തലവെട്ടൂ കാർത്ത്യായനാ.

[കാർത്ത്യായനൻ വാൾവീശുന്നു. നന്ദന്റെ ഉടലും തലയും വേർപെടുന്നു]

ചാണക്യ: ഹഃ ഹാഃ പകരംവീട്ടി. പ്രതിഹിംസയുടെ ദാഹം തീൎന്നു.

[നന്ദന്റെ ചോരകൊണ്ടു് കൈകഴുകി കുടുമ കെട്ടുന്നു]

കാർത്ത്യാ: (നന്ദന്റെ തലയെടുത്തു്) എന്റെ എട്ടു മക്കളുടെ കൊടുംകൊലയ്ക്കുള്ള സമ്മാനമാണിതു്.

മുരാ: എന്തെന്തു്; കൊന്നുകഴിഞ്ഞുവോ—എന്തു് ഞാൻ വന്നതു് അവനെ രക്ഷിക്കാനായിരുന്നല്ലോ. (മുഖം മറയ്ക്കുന്നു.)

[ചന്ദ്രഗുപ്തൻ വരുന്നു]

ചന്ദ്ര: (നന്ദന്റെ തലകണ്ടു് ഞെട്ടി പിന്നാക്കം മാറി) ഇതെന്താണിതു്.

മുരാ: അദ്ദേഹമാണു് നന്ദന്റെ തലവെട്ടിയതു് — ഈ ചെഞ്ചൊടികളിലാണു് ഞാൻ മുലചുരത്തിക്കൊടുത്തതു്— ഈ ദേഹത്തെയാണു് മാറോടണച്ചു് താലോലിച്ചതു്. ഹാ: എന്താണിതു്? എന്താണു് ഞാൻ ചെയ്തതു്? മകനേ ചന്ദ്രഗുപ്ത (മുഖം. മറയ്ക്കുന്നു)

ചന്ദ്ര: ആരാണു് നന്ദനെക്കൊന്നതു്.

കാർത്ത്യാ: ഞാൻ.

ചന്ദ്ര: ആരുടെ കല്പനപ്രകാരം

മുരാ: എന്റെ കല്പനപ്രകാരം. ഹാ ബ്രാഹ്മണാ ഞാൻ വെറും ഒരു പെണ്ണു്—വകതിരിവും മനസ്സുമില്ലാത്ത പെണ്ണു പറഞ്ഞതു പോലും! എങ്കിലും നിങ്ങളെന്തു ചെയ്തു്. എത്രതവണ നിങ്ങളിരുവരും ഉമ്മ വെച്ചിട്ടുണ്ടു്. എന്തൊരു പൈശാചികോല്ലാസത്തോടുകൂടിയാണു് നിങ്ങളീതല കയ്യിലെടുത്തു് കളിച്ചതു്.

(കാർത്ത്യായനന്റെ കയ്യിൽനിന്നു് തല വീഴുന്നു)

ചാണ: ബ്രാഹ്മണ, നിങ്ങൾ രാജകല്പന ലംഘിച്ചു അല്ലേ

കാർത്യാ: ഉവ്വ്.

ചാണ: ബ്രാഹ്മണനവധ്യനാണ് പോവൂ; ഞാൻ നിങ്ങളെ രാജ്യഭ്രഷ്ടനാക്കിയിരിക്കുന്നു.

കാർത്യാ: തിരുമേനി.

ചാണ: എനിക്കൊന്നും കേൾക്കേണ്ട—ചന്ദ്രഗുപ്തന്റെ കല്പന പിച്ചക്കാരന്റെ അപേക്ഷയല്ലെന്ന് എനിക്കു കാണിക്കേണ്ടിയിരിക്കുന്നു. പോവൂ ഇതാണ് നിങ്ങളുടെ ശിക്ഷ. (കാർത്യായനൻ മിണ്ടാതെ പോകുന്നു)

ചന്ദ്രഗു: ചന്ദ്രകേതു:

ചന്ദ്രകേ: ത്രിലോകവിജേതാവായവനെന്നാലും ശരി, ചന്ദ്രകേതു രാജകല്പന നടത്താൻ സ്വദേഹമൊഴിഞ്ഞിട്ടും. എന്നാൽ സ്ത്രീകളുടെ മുമ്പിൽ ഞാൻ ഭാഷയില്ലാത്ത കുട്ടിയാണ്.

ചാണ: പിന്നെ!—അമ്മേ—അമ്മേ.

മുറ: എന്റെ കുറ്റത്തിന് എനിക്ക് തക്ക ശിക്ഷ തരൂ, മകനേ:

ചന്ദ്രഗു: (മുട്ടുകുത്തി കൈകൂപ്പി) അമ്മയുടെ കുറ്റം—മകന്റെ മുമ്പിൽ അമ്മയുടെ കുറ്റം, ഏതെങ്കിലും പ്രാർത്ഥിക്ക. അമ്മ എനിക്ക് എന്നും അമ്മയാണ്. "ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസി."

[ഒരു കൈ മരിച്ചു കിടക്കുന്ന നന്ദന്റെ നേർക്കുനീട്ടി, മറ്റേകൈകൊണ്ട് തന്റെ കണ്ണുംപൊത്തി നില്ക്കുന്നു]

# അങ്കം ൪.

## രംഗം ൧

സ്ഥലം: ചാണക്യന്റെ പൎണ്ണകുടീരം

സമയം: സന്ധ്യ മയങ്ങീട്ട്.

(ചാണക്യൻ ഏകാകി)

ചാണക്യ: പ്രതിജ്ഞ നിറവേററിക്കഴിഞ്ഞു. പ്രതിഹിംസ പൂൎണ്ണമായി. എന്നാലതു ക്ഷണികമായ ഒരാനന്ദമായിരുന്നു. ഇന്നു വീണ്ടും പഴയ തളൎച്ച വന്നുചേൎന്നു. പുറമെയുള്ള വാദ്യഘോഷങ്ങളെല്ലാം നിലച്ചുകഴിഞ്ഞു; എന്നാൽ അകത്തെ ആൎത്തനാദം ഉച്ചത്തിൽ ശ്രവിക്കപ്പെടുന്നു. ഈ ഹൃദയത്തിലെ അഗാധഗൎത്തം നിറച്ചുവെയ്ക്കാനുള്ള പാത്രമെവിടെ? ഹൃദയം വിറപൂണ്ട ഉൽകണ്ഠയോടെ ആരെയോ മാറോടണയ്ക്കാൻ ഉഴറുന്നു. എന്നാൽ അലക്ഷ്യമായി ആലിംഗനം ചെയ്യുന്നു. തന്റെ സ്വന്തം നെടുവീൎപ്പിനെത്തന്നെ. ഹാ രാക്ഷസി, നീയെന്താണു ചെയ്തുള്ളത്?—ഇതെല്ലാം വെറും രോദനംമാത്രം (തലയ്ക്കു തല്ലുന്നു; പിന്നീടുലാത്തുന്നു.)

(ഗൂഢചാരൻ വരുന്നു)

ചാണക്യ: എന്താണു വിശേഷം.

ചാര: കാൎത്ത്യായനൻ ശത്രുപക്ഷത്തിൽ പാറിക്കൂടിയിരിക്കുന്നു. അയാൾ അവരുടെ ശിബിരത്തിലാണ്. ഈ വൎത്തമാനം യഥാൎത്ഥമാണ്.

ചാണക്യ: പിന്നെ?

ചാര: യവനന്മാർ സിന്ധുനദം കടന്നു കഴിഞ്ഞു.

ചാണക്യ: സൈന്യമെത്രയുണ്ടാവും.

ചാര: നാലുലക്ഷം.

ചാണക്യ: ശരി, പോവാം.

(ചാരൻ പോകുന്നു.)

ചാണക്യ: കാർത്ത്യായന, തന്റെ ജീവിതം വ്യർത്ഥം, രാജ്യഭ്രഷ്ടനാക്കപ്പെട്ട് ഉപാദ്ധ്യായവൃത്തിയിൽ നിന്നും കാലം കഴിക്കുമെന്നു ഞാൻ വിചാരിച്ചു. സെല്യൂക്കസ് തെളിയ്ക്കുന്നവഴിക്കു നിന്നും നടക്കുന്നു. പോരാ നമ്മുടെ മന്ത്രിപദത്തിൽ നിന്നുംകൂടി കരച്ചോരു കണ്ണുകടിയുമുണ്ടായിരുന്നു; വിഡ്ഢി. (രണ്ടാമത്തെ ചാരൻ പ്രവേശിക്കുന്നു.)

ചാണക്യ: വിശേഷമെന്തൊക്കെയാണ്?

ചാര: പട്ടുകക്ഷികളെല്ലാം ഒത്തൊരുമിച്ചിരിക്കുന്നു. മൂന്നു കാതത്തിനിപ്പുറമാണു സങ്കേതം.

ചാണക്യ: പിന്നെ.

ചാര: പൊന്നുതിരുമേനിയുടെ പള്ളിയറയിൽ ഇരുപത്തഞ്ചു കൊലയാളികൾ തുരങ്കമുണ്ടാക്കി അതിനകത്ത് ഒളിച്ചിരിപ്പുണ്ട്. അവർ പൊന്നുതമ്പുരാന്റെ പിറന്നാളത്തു കാത്തിരിക്കയാണ്.

ചാണക്യ: ഈ വർത്തമാനമിവിടെ മുമ്പു കിട്ടിയിരിക്കുന്നു. അവരുടെ തലവനാരാണ്,

ചാര—വാചാലൻ

ചാണക്യ: ശരി. പോവാം.

(ചാരൻ പോകുന്നു.)

ചാണക്യ: വാചാലൻ; വരട്ടെ:—വീരബല

(സേനാപതി വീരബലൻ വരുന്നു)

വീരബല: എന്താണാജ്ഞ?—

ചാണക്യ: ചന്ദ്രഗുപ്തന്റെ പള്ളിക്കുറുപ്പറയിൽ ഇരുപത്തഞ്ചു കൊലയാളികൾ ഒളിച്ചിരിപ്പുണ്ട്. താൻ പടയോടുകൂടിച്ചെന്ന് അവരുടെ തലയെടുക്കണം.

വീര: കൽപ്പനപോലെ.

ചാണക്യ: ഇപ്പോൾത്തന്നെ —

വീരഭ: കൽപ്പന. (പോകുന്നു.)

ചാണക്യ: വൎത്തമാനങ്ങൾ തട്ടിയെടുക്കുന്നവഴി എത്ര അഗാധമാണ്. ചാണക്യന്റെ സ്വന്തം വകയാണ് ഈ ചാരസൃഷ്ടി. ശ്രീധരനു ചാരന്മാരുണ്ടായിരുന്നു. എന്നാലും അപവാദങ്ങൾ കേട്ടറിയുന്നവരായിരുന്നു. എന്നാൽ ഞാനോ അപവാദത്തെ ഉന്മൂലനം ചെയ്യാൻ വേണ്ടിയാണ്.

(ചന്ദ്രകേതു വരുന്നു.)

ചന്ദ്രകേ: എനിക്കാളയച്ചിരുന്നുവോ ഗുരുദേവ.

ചാണക്യ: ഉവ്വ്, ചന്ദ്രഗുപ്തനിന്ന് ഒന്നാംപടം ജയിച്ചടക്കി മടങ്ങുന്ന ദിവസമാണ്; അറിയുമല്ലോ.

ചന്ദ്രകേ: ഉവ്വ്, അറിയും. നഗരത്തിലെങ്ങും വിജയോത്സവം കൊണ്ടാടാൻ അഗ്രഹാരങ്ങളിലേക്ക് കൽപ്പന അയച്ചിട്ടുണ്ട്.

ചാണക്യ: നേരിട്ട് കൽപ്പന അയച്ചിട്ടുണ്ട്; അല്ലേ?

ചന്ദ്ര: ഉവ്വ്. തിരുമേനി നഗരത്തിലെങ്ങും വാദ്യഘോഷം, വിജയപതാക, വിളക്കുകളും മംഗളധ്വനി മുഴങ്ങുന്നു.

ചാണക്യ: വിജയഭേരി — ഒന്നും വേണ്ട. വെറുതെയാണീ ആഡംബരങ്ങളെല്ലാം. എന്താണു മുഖത്തു തുറിച്ചുനോക്കി നില്ക്കുന്നത്? പോകൂ: ഉത്സവം വേണ്ടെന്ന് കൊട്ടിയറിയിക്കൂ.

ചന്ദ്ര: എന്താണിത് ഗുരുദേവ —

ചാണക്യ: പോകൂ (ചന്ദ്രകേതു ഒന്നും മനസ്സിലാവാതെ പോകുന്നു)

ചാണക്യ: പാവനവും, സമുജ്ജ്വലവുമായ ഒരു സാമ്രാജ്യത്തെയിട്ടുറപ്പിച്ചു ഞാനൊന്നൊന്നായിട്ടാണു കതിക്കുന്നത്. ഇന്നു പ്രകാരം വിതറിയ അതിന്റെ കൊടുമുടികൾ അകലെനിന്നു

കാണപ്പെടുന്നു. എല്ലാം ഇരുട്ടിൽ മുഴുകുംമുമ്പായി എന്നെക്കൊണ്ടു തിരിച്ചു പോയിക്കൂടേ?—കൈപിടിച്ചു നടത്താനാരുണ്ട്. ഏതു; വഞ്ചന, മോഷണം, കൊല ഇവയുടെ നാടൊന്നുണ്ട്—(നെടുവീർപ്പിട്ട്) നേരം എത്ര രാച്ചെന്നു. നോക്കട്ടെ (ജനൽ തുറക്കുന്നു) പൂർണ്ണചന്ദ്രന്റെ പൂനിലാവ് അറയിൽ പരക്കുന്നു. ഒന്നു ഞെട്ടി ജനൽ വീണ്ടും അടക്കുന്നു) ഇതെല്ലാമെന്താണ്; ഇതെല്ലാമെവിടെയായിരുന്നു—അടുത്തും അകലത്തും മുകളിലും ചുവട്ടിലും സൌന്ദര്യപൂരം പരന്നുകിടക്കുന്നു. എല്ലാം സൌന്ദര്യപൂർണ്ണമായിരിക്കുന്നു. എത്രയോ ദിവസമായി ഞാനിതു് കണ്ടിട്ട്—എത്ര മനോഹരമായ പൂനിലാവ്. മുകളിൽ നീലനഭസ്സിൽ വെണ്മേഘശകലങ്ങൾ നീന്തിപ്പോവുന്നു. ചുവട്ടിലെ നിലാവിൽ കുളിച്ച് ഗംഗാനദി എത്രയോ കളഗാനവും പാടിക്കൊണ്ട് കടന്നു പോവുന്നു. എന്തൊരു സൌന്ദര്യമാണിതു്. പതിതപാവനിയായ ഗംഗാമൃതതരംഗിണി. ശിവന്റെ പുണ്യജടയിലാണ് ഭഗവതിയെ സ്വർഗ്ഗത്തിൽനിന്നു് ഭൂമിയിലേക്കിറക്കിയതു്. ഈ എന്റെ ഹൃദയം മതിവരുവോളം ആ കേളിപ്രവാഹത്തെ തിരിച്ചു വിട്ടു. അമ്മേ ഒരു കുറി ആ നീരാവൃതിപ്പിൽ. ഞാനൊരുവട്ടം, ഞാനമ്മ, അമ്മ എന്നു വിളിച്ച് തിരമാലതിലൊപ്പം നൃത്തംവെയ്ക്കട്ടെ?—ഇതെന്താണിതു്. ചാണക്യ! നിന്റെ മനസ്സ് പതറിത്തുടങ്ങിയോ? ഇല്ല ഞാനതോർട്ടില്ല. (കതക് അടയ്ക്കുന്നു. ഈ സമയത്തു് അകലെനിന്നൊരു പെൺകിടാവിന്റെ ശബ്ദം കേൾക്കുന്നു. "നന്നായിവരും യജമാനനേ. ഒരുപിടി വല്ലതും തരണേ. (ചാണക്യൻ പെട്ടെന്നു ശ്രദ്ധാലുവായി ചെവികൊടുത്തു്)

ചാണ—അതാരാണതു്; ആരുടെ ശബ്ദമാണതു്. വരാം പടികടന്നു വരാം.

[പിച്ചക്കാരനും പിച്ചക്കാരിപ്പെൺകിടാവും പ്രവേശിക്കുന്നു.)

ഭിക്ഷു: ഒരു പിടി വല്ലതും തരണേ.

ചാണക്യ: (പെൺകിടാവിനെ വീണ്ടും വീണ്ടും സൂക്ഷിച്ചുനോക്കുന്നു. പ്രകാശം ഭിക്ഷുവോടു്)—ഈ അർദ്ധരാത്രി സമയം എന്താണു് പിച്ചയ്ക്കു വരുന്നതു്?

ഭിക്ഷു: ഈ പട്ടണത്തിൽ ഇന്നാണു വന്നെത്തിയതു്. പകലന്തിവരെ ഒന്നും കഴിച്ചിട്ടില്ല യജമാനനേ.

പെൺകി: ഇന്നു് ഇതേവരെ ഒരു ഇറ്റു കഞ്ഞിവെള്ളം പോലും കിട്ടിയിട്ടില്ല പൊന്നെജമാനനേ!

ചാണക്യ: എന്തു്! എന്താണു് എന്റെ കണ്ണിൽ പെട്ടെന്നു വെള്ളം നിറയുന്നതു്?—എന്തൊരു പിച്ചക്കാരി പെൺകിടാവു്—എന്തൊരു ഔജ്ജ്വല്യമാണിതു് (പെൺകിടാവിനോടു) കുട്ടീ—അടുത്തു വരൂ.

(വേഗത്തിൽ അവൾ അടുത്തു മുമ്പിൽപ്പോയി നില്ക്കുന്നു.)

ചാണക്യ: (പെൺകിടാവിന്റെ നെറുകയിൽ കൈവെച്ചു) എടോ ഭിക്ഷു ഇതു നിന്റെ മകൾതന്നെയാണോ?

ഭിക്ഷു: അതെ എജമാനനേ.

ചാണക്യ: (നെടുവീർപ്പിട്ടു്) എന്താണു മകളേ നിന്റെ പേർ?

കുട്ടി: മാധു.

ചാണക്യ: നിന്റെ വീടെവിടെയാണു്.

കുട്ടി: എത്രയോ അകലെ—ഇല്ല എജമാനനേ ഞങ്ങൾക്കു വീടില്ല. വല്ല സത്രത്തിലും ചെന്നുകിടക്കും—ചിലപ്പോൾ വല്ല മരച്ചുവട്ടിലും!

ചാണക്യ: നിനക്കു് പാട്ടറിയുമോ?

ഭിക്ഷു: പാട്ടറിയും യജമാനനേ—പാടു മാധു.

ചാണക്യ: കുറച്ചുകഴിഞ്ഞിട്ടു മതി. കുറച്ചു വിശ്രമിച്ചിട്ടു്.

ഭിക്ഷു: പാടാൻ വിഷമമൊന്നുമില്ല—ഞങ്ങളുടെ തൊഴിൽതന്നെ അതാണു്. പാടു മകളെ.

(ഇരുപതാം പാട്ടു.)

ക്രൂരിതളിൽഗ്ഗ്രഹനാം മാഴ്കുമ്പോൾ
സാഗരം വെള്ളിയിലൊതുങ്ങുമ്പോൾ
പാതിരയ്ക്കുള്ള കൊച്ചു മേഘങ്ങൾപോൽ
ശീതി കാറ്റും പിളൎന്നണഞ്ഞിടുന്നു.
ഒന്നുമെന്നുയരോൽക്കുക മാതാവേ
ചിന്തയെന്തിനു വന്നെത്തി ഞാനിതാ
ദീപം കൊളുത്തുക മാതാവേ
തുള്ളിയില്ലാത്ത പെൺകിടാവായ ഞാൻ.
ചീറിയ കൊടുങ്കാറ്റു പാരമേറുമ്പോൾ
വാനിൽ പൊൻതെളിയിന്നുലയ്ക്കുമ്പോൾ
മൺകുടിലിൽ കവാടം ഇളകാതെ
അമ്മയെത്തന്നെ ഞാൻ കേഴുന്നു.
കെട്ടുപോയ്പ്പൊൻവിളക്ക കുടീരത്തിൽ
മുറ്റുമെന്നമ്മയെങ്ങുപോയ് എങ്ങുപോയ്.
ദൈവസന്നിധി പൂകുന്നു രോദനം
കേവലം ശൂന്യമാണിന്നു ശയ്യയും
വജ്രപാതം കണക്ക പരാഹതി
മേരുചേതനയറ്റു നിലം പൊത്തി.

ചാണക്യ: (ആത്മഗതം) അതു് ഇതേവരെയിൽ പൂനിലാവു പരന്നിരുന്നു. പെട്ടെന്നു ചന്ദ്രൻ മേഘപടലത്തിൽ മറഞ്ഞു പോയി. കൊടുങ്കാറ്റുകൊണ്ടു വിളക്കണഞ്ഞുപോയി. ഹാ, പ്രിയപുത്രി. അവളുടെ സ്മരണതന്നെ സ്വൎഗ്ഗമാണു്. (ചാണക്യന്റെ കണ്ണിൽ കണ്ണീരു്). ഹേ ഭിക്ഷു, ഇതാ സ്വൎണ്ണനാണ്യങ്ങൾ

കൊണ്ടു പൊയ്ക്കൊള്ളൂ. (ഒരു പിടി നാണയം കൊടുക്കുന്നു) മക്കളേ!—വേഗം പൊയ്ക്കൊള്ളൂ—ഞാൻ പറയുന്നു—പോവൂ—പോവൂ.

(ഇരുവരും വിസ്മയത്തോടെ പോകുന്നു.)

---

## രംഗം ൨.

(സ്ഥലം: പാടലീപുത്രത്തിലെ കൊട്ടാരം.
സമയം: രാത്രി. മുരയും ചന്ദ്രകേതുവും)

മുര: വത്സ, ചന്ദ്രകേതു, ഇന്നു ചന്ദ്രഗുപ്തൻ ദക്ഷിണാപഥം ജയിച്ചു മടങ്ങുന്ന ദിവസമാണു്. നഗരത്തിലെങ്ങും മംഗളോത്സവം കൊണ്ടാടാനുള്ള ഏർപ്പാടുകൾ ചെയ്തിട്ടില്ല.

ചന്ദ്രകേ: മന്ത്രി കല്പനകൊണ്ടു വിലക്കിയിരിക്കുന്നു.

മുര: എന്തിനാണിതു്. തന്റെ പ്രിയശിഷ്യന്റെ വിജയോത്സവത്തെ ബ്രാഹ്മണൻ വിലക്കിയതെന്തിനാണു്. എന്തായിരിക്കാം അദ്ദേഹത്തിന്റെ ഉദ്ദേശം?

ചന്ദ്ര: തക്കതായ കാരണമില്ലാതെ മന്ത്രിപ്രവരൻ അതു വിലക്കുകയില്ല.

മുര: ഒരു കാരണവുമുണ്ടായിരിക്കില്ല. ചന്ദ്രഗുപ്തന്റെ അടിക്കടിയുള്ള വിജയത്തിൽ ബ്രാഹ്മണനു കണ്ണുകടിയുണ്ടായിത്തുടങ്ങിട്ടുണ്ടു്.

ചന്ദ്രകേ: ഈ വിജയഗൌരവങ്ങൾക്കെല്ലാം പിന്നിൽ ബ്രാഹ്മണപ്രഭാവമൊളിച്ചിരിപ്പുണ്ടു്. സൂക്ഷ്മമറിയാതെ ഒന്നും പറയാൻ വയ്യ.

മുര: അതാ വാദ്യധ്വനി കേൾക്കുന്നു. അവർ വരുന്നുണ്ടു്. എന്റെ മകൻ തിരിച്ചെത്തി. മണിമാളികമുകളിൽ ചെന്നിന്നു് എന്റെ മകന്റെ നഗരപ്രവേശ കോലാഹലം കാണട്ടെ (മറയുന്നു.)

ചന്ദ്രകേ: ഇന്നു വളരെ നാളുകൾക്കുശേഷം പ്രിയ ഭ്രാതാവിന്റെ വിജയപ്രദീപ്തമായ മുഖാരവിന്ദം കാണാൻ കഴിവുണ്ടായി—എന്തൊരാനന്ദമാണിന്നത്തെ ആനന്ദം! ചന്ദ്രഗുപ്ത, താങ്കൾ കഴിഞ്ഞ ജന്മത്തിലെന്റെ ഉടപ്പിറപ്പായിരുന്നിരിക്കാം?

[അണിയറയിൽ കോലാഹലം, വാദ്യധ്വനി; വിജയഗീതധ്വനി; മെല്ലെ മെല്ലെ "മഹാരാജചന്ദ്രഗുപ്തൻ ജയിക്കട്ടെ" എന്ന ശബ്ദം അടുത്തടുത്തുവരുന്നു. പിന്നാലെ വിജയപതാകകളോടും ഇടതൂർന്ന പട്ടാളങ്ങളോടും വിജയാഹ്ലാദം വഴിഞ്ഞു ചന്ദ്രഗുപ്തൻ]

ചന്ദ്രകേ: വരൂ ജ്യേഷ്ഠ! (പുണരാൻ മുമ്പോട്ടുചെല്ലുന്നു)

ചന്ദ്രഗുപ്ത: (ശുഷ്കസ്വരത്തിൽ) ചന്ദ്രകേതു, തനിക്കു എന്റെ കല്പന കിട്ടിയിരുന്നില്ലേ.

ചന്ദ്രകേ: ഏതു കല്പനയാണു ജ്യേഷ്ഠ!

ചന്ദ്രഗു: എന്റെ നഗരപ്രവേശസമയത്തു വിജയോത്സവം കൊണ്ടാടണമെന്നുള്ള കല്പന.

ചന്ദ്രകേ: ഉവ്വ്; കിട്ടിയിരുന്നു.

ചന്ദ്രഗു: എന്നുകൊണ്ടു ആ കല്പന നിറവേറിയില്ല?

ചന്ദ്രകേ: മന്ത്രി വിലക്കിയിട്ട്.

ചന്ദ്രഗു: എനിക്കു ഊഹിക്കാനാവില്ല—ചന്ദ്രകേതു—മഗധരാജാവു ഞാനോ അതോ ചാണക്യനോ?

ചന്ദ്രകേ: ക്ഷമിക്കൂ ജ്യേഷ്ഠ!

ചന്ദ്രഗു: മറുപടി പറയൂ—മഗധാധിപതി ഞാനോ അതോ എന്റെ മന്ത്രിയോ?

ചന്ദ്രകേ: മഗധരാജാവു ചന്ദ്രഗുപ്തൻതന്നെ.

ചന്ദ്രഗു: എന്നാൽ—

ചന്ദ്രകേ: പ്രിയസഹോദരാ—

ചന്ദ്രഗു: എനിക്കു കേൾക്കേണ്ട—വിളിക്കു മന്ത്രിയെ?

ചന്ദ്രകേ: കേൾക്കു ജ്യേഷ്ഠ—പ്രത്യേകകാരണമുണ്ടായിട്ട്—

ചന്ദ്രഗു: എനിക്കൊന്നും കേൾക്കേണ്ട—എനിക്കിന്ന്, ഈ നിമിഷത്തിൽ അതിന്റെ സമാധാനം കിട്ടണം.

ചന്ദ്രകേ: അദ്ദേഹം പറഞ്ഞു.

ചന്ദ്രഗു: അദ്ദേഹത്തിനു പറയാനുള്ളതു് എന്റെ മുമ്പിൽ വെച്ചു പറയട്ടെ. എന്നാലൊരു കാര്യം തീർച്ചയാവണം—"മഗധരാജാവു ചന്ദ്രഗുപ്തനോ അതോ ചാണക്യനോ?"—

ചന്ദ്രകേ: ധൃതിപ്പെടരുതു്; കേൾക്കണം.

ചന്ദ്രഗു: ചന്ദ്രകേതു, താൻ എന്റെ കല്പന വിലവെയ്ക്കുന്നില്ല—പോവൂ. (ചന്ദ്രകേതു മെല്ലെമെല്ലെ പോകുന്നു.)

ചന്ദ്രഗു: ഈ ബ്രാഹ്മണന്റെ ധിക്കാരം കുറേക്കാലമായി സഹിച്ചു മിണ്ടാതിരിക്കുന്നു. ഒരിക്കലല്ല പലതവണ—ഇതു ധിക്കാരം! ഇത്തവണ—ഞാൻ—അല്ല—തീർച്ചയായും വാശ്ക്കൂലം—

(ചാണക്യനും ചന്ദ്രകേതുവും പ്രവേശിക്കുന്നു.)

ചാണക്യ: മഹാരാജാവു ജയിക്കട്ടെ.

ചന്ദ്രഗു: (ശുഷ്കഭാവത്തിൽ) നമസ്കരിച്ചു് മന്ത്രിപ്രവര, ഇന്നു് എന്റെ നഗരപ്രവേശസമയത്തു വിജയോത്സവം കൊണ്ടാടാൻ ഞാൻ കല്പിച്ചയച്ചിരുന്നു. എന്തുകൊണ്ടു് ആ കല്പന നിറവേറിയില്ല.

ചാണക്യ: ഞാൻ വിലക്കിയിരുന്നു.

ചന്ദ്രഗു: (ക്ഷോഭിച്ചു്) എനിക്കിതിന്റെ കാരണമറിയാൻ വിരോധമുണ്ടോ?

ചാണക്യ: അറിയേണ്ട ആവശ്യമില്ലേ?

ചന്ദ്രഗു: ആവശ്യമില്ല.

ചാണക്യ: ഞാൻ വല്ലതും പ്രവർത്തിക്കുന്നുണ്ടെങ്കിൽ അതിലെല്ലാം ഉദ്ദേശമുണ്ടായിരിക്കും.

ചന്ദ്ര: എങ്കിലും എനിക്കതിന്റെ കാരണമറിയണം.

ചാണക്യ: കാരണമറിയാനുള്ള സമയമായിട്ടില്ല. സമയമാവുമ്പോളറിയാം.

ചന്ദ്ര: മന്ത്രീ—മഗധരാജാവു ചന്ദ്രഗുപ്തനാണ്.

(ചാണക്യൻ ഇമവെട്ടാതെ നോക്കിനില്ക്കുന്നു.)

ചന്ദ്ര: മന്ത്രീ—എനിക്കീ ധാർഷ്ട്യം സഹിച്ചിരിക്കാൻ വയ്യ. ഞാനിക്കാര്യം വിചാരണചെയ്യും.

ചാണക്യ: ക്ഷോഭിക്കാതിരിയ്ക്കൂ ചന്ദ്രഗുപ്ത. (പുറപ്പെടുന്നു.) ക്ഷമിയ്ക്കൂ.

ചന്ദ്ര: മന്ത്രീ--

ചാണക്യ: (തിരിഞ്ഞുനിന്ന്) വത്സ!

ചന്ദ്ര: ഇക്കാര്യം ഇന്നു തീർച്ചപ്പെട്ടാൽ നന്നായിരുന്നു. മഗധരാജാവു ചന്ദ്രഗുപ്തനോ, അല്ല ചാണക്യനോ?

ചാണക്യ: മഹാരാജാവ്?—തീർച്ചയായും ചന്ദ്രഗുപ്തൻ.

ചന്ദ്ര: ഞാനങ്ങനെയല്ല മനസ്സിലാക്കുന്നത്. എന്റെ സ്വന്തം സാമ്രാജ്യത്തിൽ തടവുകാരനായിട്ടാണ് ഞാനെന്നെ കാണുന്നത്. സ്വന്തം വീട്ടിൽ ഞാൻ ഭൃത്യനാണ്. മന്ത്രിയായ ചാണക്യൻ പാടലീപുത്രത്തിൽ സ്വസ്ഥചിത്തനായി സ്വച്ഛന്ദചിത്തനായി രാജഭോഗങ്ങളനുഭവിച്ചുകൂടുന്നു. എന്നാൽ മഹാരാജാ ചന്ദ്രഗുപ്തൻ നാടുതോറും തെണ്ടി രാപ്പകലില്ലാതെ വേണ്ടതെല്ലാം ശേഖരിച്ചുകൊടുക്കുന്നു; ഭാരതവർഷം മഗധമന്ത്രിയുടെ യശോഗീതം പാടുമ്പോൾ അതിനു വേണ്ടുന്ന കരുക്കൾ ചന്ദ്രഗുപ്തൻ നിർമ്മിച്ചുവെയ്ക്കുന്നു. മഹാരാജ ചന്ദ്രഗുപ്തൻ മന്ത്രിയുടെ കല്പനകളെ തലതാഴ്ത്തി സ്വീകരിയ്ക്കുമ്പോൾ മന്ത്രി മഹാരാജ

കല്പനകളെ കാൽകൊണ്ടു ചവുട്ടിത്തള്ളുന്നു! നമ്മൾ തമ്മിലുള്ള ബന്ധം ഇതേമട്ടിൽ നിന്നുനില്ക്കാനാണു ഭാവമെങ്കിൽ, അതിനെ തീരെ അറുത്തുമുറിക്കാൻ ഞാനാഗ്രഹിക്കുന്നു.

ചാണക്യ: മഹാരാജാവിന്റെ ഇഷ്ടം. ചാണക്യൻ മന്ത്രിപദമാവശ്യപ്പെട്ടിട്ടില്ല. ഞാനാസ്ഥാനത്തിൽനിന്നു ഇതാ രാജിവെച്ചുകഴിഞ്ഞു.

ചന്ദ്ര: എന്നാലതിനുമുമ്പായി നിയമലംഘനത്തിനുള്ള മാഴി സമർപ്പിക്കണം.

ചാണക്യ: സമർപ്പിക്കാൻ ഭാവമില്ല.

ചന്ദ്ര: എന്ത് ഇത്രയ്ക്കായോ? പിടിച്ച് ആമം വെയ്ക്കു ഭടന്മാരേ—(ഭടന്മാർ അനങ്ങുന്നില്ല.)

ചന്ദ്ര: ആരവിടെ? (ഭടന്മാർ മുന്നോട്ടു നീങ്ങുന്നു. ചാണക്യൻ പ്രശാന്തഭാവത്തിൽ കൈകൊണ്ടവരെ വിലക്കുന്നു.)

ചാണക്യ: ബുദ്ധിയിപ്പോഴുമുണ്ടായിട്ടില്ല? ഇതാ ഇന്നു മുതൽ ഞാൻ മന്ത്രിപദമുപേക്ഷിച്ചിരിക്കുന്നു. (മന്ത്രിയുടെ ഉടുപ്പും തൊപ്പിയുമഴിച്ചുവെച്ച്) മഹാരാജാവേ, മനസ്സിലാക്കണം. ചാണക്യൻ നിശ്ചിന്തമായി രാജധാനിയിലിരുന്നു രാജഭോഗമനുഭവിക്കുകയല്ല. അയാൾ പാടലീപുത്രത്തിൽ ഏകാന്തതയിലിരുന്നു വമ്പിച്ചൊരു സാമ്രാജ്യത്തിന്റെ ഭരണസൂത്രം പിടിച്ചിരിക്കുന്നു. ചാണക്യന്റെ രാജഭോഗം!—ആയാൾ പകൽ സമയത്ത് ഒരുനേരം ഒരുപിടി ചോറുകൊണ്ടു നിവൃത്തി കഴിക്കുന്നു. രാത്രിയിലോ ഭാരതത്തിന്റെ മന്ത്രി വെറും നിലത്തു മാൻതോലിൽ കിടന്നുറങ്ങുന്നു! രാത്രി—മൂന്നാം യാമത്തിലയാൾ ചൂരപിടിച്ച തലയോട്ടുമുടി തന്റെ പർണ്ണകുടീരത്തിന്റെ മുറ്റത്തു രാജ്യചിന്താപരനായി അസ്വസ്ഥനായി ഉലാത്തുന്നു. ശരി, ഞാൻ പോവട്ടെ; നിങ്ങളുടെ രാജ്യം നിങ്ങൾക്കനുഭവിക്കട്ടെ; നിങ്ങൾതന്നെ രക്ഷിക്കണം (പുറപ്പെട്ട വീണ്ടും പിന്തിരിഞ്ഞ്) ഉത്സവം നിർത്തൽ

സ്വഭാവത്തെ മാറ്റുകൊടുക്കാൻപോലും എനിക്കു പാടില്ല. ഓരോ നിമിഷം ചെല്ലുംതോറും എനിക്കു ബോദ്ധ്യമാവുന്നു—"ഞാൻ രാജ്യത്തിന്റെ ആത്മാവല്ലെന്നതാണതു്":—ഞാൻ രാജാവിന്റെ വേഷംകെട്ടി അഭിനയിക്കുകയാണു്. ഈ കൃത്രിമാഭിനയത്തിലും ഞാനും തികച്ചും അടിമയായിരിക്കുകയാണു്.

ചന്ദ്രകേ: ഗുരുദേവൻ വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതു താങ്കളുടെ നന്മക്കു വേണ്ടിയാണു്.

ചന്ദ്രഗു: എന്റെ നന്മക്കു വേണ്ടിയാണു് എന്റെ സ്വന്തം ഉടപ്പിറന്നവന്റെ തല കൊയ്യപ്പെട്ടതു്. ചാണക്യനും, കാർത്ത്യായനനും, വെട്ടിയിട്ട നന്ദന്റെ തലയെടുത്തു നൃത്തംവെച്ചു. ഞാനതെല്ലാം നിന്നുകണ്ടു.

ചന്ദ്രകേ: എന്തു പറഞ്ഞാലും അങ്ങു് ഈ സിംഹാസനത്തിനു ചാണക്യനു കടപ്പെട്ടിട്ടുണ്ടു്.

ചന്ദ്രഗു: കടപ്പെട്ടിട്ടുണ്ടു്—എനിക്കെതിരായി തെളിവുകൾ ശേഖരിക്കാൻ താൻ മിടുക്കനാണു്. മുമ്പിൽനിന്നു പോവൂ.

ചന്ദ്രകേ: അപ്രിയമാണെങ്കിലും സത്യം പറയുന്നവനാണു ബന്ധു.

ചന്ദ്രഗു: ആ ബന്ധുത്വം സമന്മാർ തമ്മിലാണു വിധിച്ചിട്ടുള്ളതു്.

ചന്ദ്രകേ: (സ്തബ്ധനായി മിണ്ടാതിരുന്നു്) തിരുമേനിയുമായി ഇന്നിലയിലുള്ള ബന്ധുത്വത്തിനവകാശപ്പെടുന്നില്ല. എനിക്കു പോവാനനുവാദം തരണം. എന്നാലൊരു കാര്യം എനിക്കോർമ്മപ്പെടുത്തിപ്പോവാനുണ്ടു്. സംപത്സമയങ്ങളിൽ അങ്ങു് എന്നെ മറന്നേക്കണം. എന്നാൽ ആപൽഘട്ടങ്ങളിൽ എന്നെ ഓർമ്മിച്ചാൽ നന്നു്. ഇന്നുള്ള ഈ വെറുപ്പു് അന്നു ലജ്ജയായി മാറി എന്നെ വിളിക്കുന്നതിൽ തടസ്ഥമായിത്തീരരുതു്. മേലിൽ വല്ല സമയത്തും വല്ല ആവശ്യവും എന്നെക്കൊണ്ടുണ്ടാവുന്നപക്ഷം എ

ന്റെ ജീവനെ പണയപ്പെടുത്തി അതെല്ലാംവേണ്ടി വേലകഴിക്കാൻ ഞാനൊരുക്കമായിരിക്കും (പോകുന്നു) (ചന്ദ്രഗുപ്തൻ കുറച്ചുനേരം സ്തബ്ധനായി നില്ക്കുന്നു. അഞ്ചു ഭടന്മാർ ശസ്ത്രധാരികളായിവരുന്നു. അവരിലൊരാളുടെ കയ്യിൽ കഴുത്തറുത്ത തല—ആ തല കാണിച്ചു ചന്ദ്രഗുപ്തനോടു പറയുന്നു)—തിരുമേനി ഇതു തലവന്റെ തലയാണ്.

ചന്ദ്ര: ആരുടെ തലവന്റെ?

ഭടൻ: കൊള്ളക്കാരുടെ തലവന്റെ—തിരുമേനിയുടെ പള്ളിയറയ്ക്കുള്ളിൽ തുരംഗമുണ്ടാക്കി അവിടത്തെ ചതിച്ചുകൊല്ലാൻ തക്കം പാർത്തിരുന്ന കൊള്ളക്കാരുടെ തലവന്റെ. മഹാനായ മന്ത്രിയാണ് അവരെ വധിക്കുവാൻ ഞങ്ങളെ നിയോഗിച്ചത്. ഞങ്ങളവരെ കൊന്നൊടുക്കി തലവന്റെ തലയും കൊണ്ടുവന്നു.

ചന്ദ്രഗു: (തല കണ്ട്) ഇതു നമസ്സുഹൃത്തായ വാചാലനാണല്ലോ. ഭടസംഘം ഞെട്ടുന്നു.

ചന്ദ്ര: ശരി, പോവൂ (ഭടസംഘം പോകുന്നു.)

(ഒരു സേനാപതി വരുന്നു.)

സേനാ: മഹാരാജാവു ജയിക്കട്ടെ.

ചന്ദ്രഗു: എന്താണു വിശേഷം?

സേനാ: ശത്രുക്കൾ നഗരത്തെയാക്രമിക്കാൻ ഒരുങ്ങിവന്നു. എന്നാൽ അവരെ തിരിച്ചോടിച്ചു ഞങ്ങൾ ഒരുങ്ങി കാത്തുനിന്നിരുന്നു.

ചന്ദ്രഗു: ആരാണ് ഒരുങ്ങിയിരിക്കാൻ കല്പന തന്നത്?

സേനാ: മഹാനായ മന്ത്രി.

(ചന്ദ്രഗുപ്തൻ നില്ക്കുന്നു. സേനാപതി മെല്ലെമെല്ലെ പിൻവാങ്ങുന്നു. ചന്ദ്രഗുപ്തൻ ശൂന്യമനസ്കനായി നില്ക്കുന്നു.)

---

## രംഗം ൩.

(സ്ഥലം: സെല്യൂക്കസ്സിന്റെ ശിബിരം.

സമയം: രാത്രി. സെല്യൂക്കസ്സും കാർത്ത്യായനനും)

സെല്യൂ: എന്നാൽ ശത്രുസൈന്യം ആറുലക്ഷമുണ്ടു്.

കാർത്യാ: ചാണക്യൻ മന്ത്രിപദം പരിത്യജിച്ചശേഷം ആറുലക്ഷം സൈന്യവും ഛിന്നിച്ചിതറിപ്പോയിരിക്കുന്നു. ഞാനിതിന്റെ സൂക്ഷ്മമറിയും. താങ്കൾ എന്നെ വിശ്വസിക്കണം. മഗധയൊന്നാക്രമിക്കാൻ തക്ക സന്ദർഭം ഇതാണു്.

സെല്യൂ: എങ്കിലും നമ്മുടെ സൈന്യം എണ്ണത്തിൽ വളരെ കുറവാണു്.

കാർത്യാ: അതു് അറിയിപ്പിക്കാറില്ല. മരിച്ച നന്ദമഹാരാജാവിന്റെ പക്ഷക്കാരായി പല പ്രമാണികളും ഇന്നു മഗധത്തിലുണ്ടു്. തീർച്ചയായും അവർ യവനപക്ഷത്തിൽ ചേർന്നു നമ്മെ സഹായിക്കും.

സെല്യൂ: എന്താണുറപ്പു്?

കാർത്യാ: ഇക്കാര്യം തീർച്ചയാണു്. ചന്ദ്രകേതുവിന്റെ സൈന്യം സ്വന്തം നാട്ടിലേക്കു മടങ്ങിപ്പോയി. അവർ മിക്കവാറും യവനപക്ഷത്തിൽച്ചേരും. എനിക്കൊന്നാണു മനസ്സിലാവാത്തതു് ഇതുവരെ അവരെന്തുകൊണ്ടാണു യവനസേനയോടു ചേരാത്തതു്. (ഹെലൻ വരുന്നു.)

ഹെലൻ: എല്ലാവരും നിങ്ങളെപ്പോലെ കള്ളച്ചതി ചതിച്ചുനടക്കുന്നവരല്ല.

സെല്യൂ: ഈ സമയത്തു നീയെന്തിനാണു് ഇവിടേക്കു വന്നതു്, ഹെലൻ?

ഹെല: ഞാനടുത്ത മുറിയിൽ ഇരുന്നു വായിക്കുകയായിരുന്നു. കുടിലബുദ്ധിയായ ഈ ബ്രാഹ്മണന്റെ ദുഷ്ടാഭിപ്രായ

ഗങ്ങൾ കേട്ടുകേട്ട് ഒരു നേരംപോക്കു തോന്നി. പുസ്തകം പൂട്ടി കുറെ നേരമായി ഞാനിതു കേട്ടിരിക്കുന്നു. കേട്ടു കേട്ട് ഉള്ളിലടക്കിവെക്കാൻ കഴിഞ്ഞില്ല—ഹേ ബ്രാഹ്മണ, നിങ്ങൾ വിശ്വാസഘാതകനാണ്.

കാർത്യാ: ഞാനോ?

ഹേല: ഒരിക്കലല്ല നൂറുതവണ ഞാനതു പറയും! നിങ്ങൾ വിശ്വാസഘാതകനാണ്. രാജശാസനത്തിനെതിരായി കപടതന്ത്രം പ്രയോഗിച്ച് ഒരു വർഗ്ഗത്തെയാകമാനം മൂലച്ഛേദം ചെയ്യാൻ കച്ചകെട്ടിയിറങ്ങിയ നിങ്ങൾ കുട്ടിക്കാലം മുതൽ സ്നേഹിച്ച് ആശ്രയിച്ചു കഴിഞ്ഞ കുടുംബത്തെ മറന്ന് ആതതായിയുമായി രഹസ്യസന്ധി ചെയ്ത നിങ്ങൾ—ശാന്തിക്ഷേത്രത്തിൽ രക്തപ്രവാഹമൊഴുക്കാൻ സങ്കോചമില്ലാത്ത നിങ്ങൾ—ഒരു വർഗ്ഗത്തിന്റെ മാത്രമല്ല, മനുഷ്യസമുദായത്തിന്റെയാകമാനം ശത്രുവാണ്. ധർമ്മത്തിന്റെകൂടി ശത്രുവാണ്. അടങ്ങിക്കിടക്കുന്ന [illegible]ന്റെ അച്ഛന്റെ ജയവാസനയെ ഉജ്ജ്വലിപ്പിച്ചു. രണ്ടു പരിഷ്കൃത സമുദായങ്ങളുടെ നടുവിൽ നിങ്ങൾ കിടങ്ങുകുഴിച്ചു—നിങ്ങൾക്കു നരകത്തിലും സ്ഥാനമില്ല.

കാർത്യാ: എന്നാൽ പാണിനി?

ഹേല: പാണിനി! പാണിനി വൈയ്യാകരണനാണ്.

കാർത്യാ: അതിൽ വേദാന്തതത്വമുണ്ട്.

ഹേല: നിങ്ങളൊരു വങ്കൻകൂടിയാണ്. നിങ്ങളിവിടെ നിന്നു സ്ഥലമൊഴിക്കണം (കാർത്യായനൻ പോകുന്നു.)

ഹേലൻ: ഞാനീ ബ്രാഹ്മണന്റെ അടുത്തു സംസ്കൃതം പഠിച്ചുകൊണ്ടിരുന്നു. ഇത്ര മൂർഖനാണ് ഈ വിദ്വാനെന്നു ഞാനറിഞ്ഞില്ല. ഇതു മുമ്പു ഞാനറിഞ്ഞിരുന്നെങ്കിൽ ഇവിടെ കേറുകയില്ലായിരുന്നു.

സെല്യൂ: ഹെലൻ!

ഹെല: അച്ഛാ.

സെല്യൂ: നിന്റെ അമ്മ യവനസ്ത്രീയായിരുന്നില്ലേ?

ഹെല: എന്റെ അമ്മ ദേവിയായിരുന്നു.

സെല്യൂ: എന്നാലവളുടെ മകൾ യവനഗൌരവത്തെ പരക്കെയർപ്പിക്കുന്നതെന്തു്.

ഹെല: ലോകത്തെയാക്രമിക്കുകയും, അടക്കി ഭരിക്കുകയും ചെയ്യുന്നതിലല്ല യവനഗൌരവം. സോക്രട്ടീസും, ഡിമോസ്തനീസും, അഫലാതൂനും, അരിസ്റ്റോട്ടലും, ഹോമരും, യൂറിപ്പിഡീസുമാണു് യവനഗൌരവത്തിന്റെ പ്രതിനിധികൾ. ഫിഡിയസിന്റെയും, ലൂകിയസിന്റെയും സെഫോക്ലിസിന്റെയും ജീവിതസന്ദേശത്തിലാണു യവനഗൌരവം ജീവിക്കുന്നതു്. അപരിഷ്കൃതമായി കിടന്ന യൂറോപ്പിനു പരിഷ്കാരത്തിന്റെ വെളിച്ചം കാണിച്ചതിലാണു യവനഗൌരവം. ആയ്യുഗത്തിൽ ഭാരതവർഷം — ഏഷ്യയുടെ ദീപസ്തംഭമായിരുന്നു. യവനസാമ്രാജ്യവും ഭാരതവർഷവും സന്ധ്യാസൂര്യനേയും പൂർണ്ണചന്ദ്രനേയും പോലെ കിഴക്കും പടിഞ്ഞാറും സംസ്കാരപ്രഭ വിതറിനില്ക്കുന്നു. ആ രണ്ടു തേജോഗോളങ്ങൾ കൂട്ടിമുട്ടുന്നപക്ഷം പ്രളയമുണ്ടാവും. അതെ, കൂട്ടക്കൊലയുടെ മഹാപരാജയമെന്നതു്.

സെല്യൂ: മിൽട്ടിയഡീസും, ലിയോണിഡാസും കൊലപ്പുള്ളികളാണെന്നു പറയാൻ നിനക്കു കഴിയുമോ?

ഹെല: അവരെല്ലാം യുദ്ധത്തിൽ കൈവെച്ചതെന്തിനായിരുന്നു — ആക്രമിക്കപ്പെട്ട രാജ്യത്തെ കാത്തുരക്ഷിക്കാൻ വേണ്ടി; തട്ടിപ്പറി കൊടുംകൊള്ള എന്നിവയുടെ തീതല്ലികെടുത്താൻ ശാന്തിയുടെ വെള്ളിക്കൊടിക്കൂറ പാറിപ്പിക്കാൻ വേണ്ടി:—

സെല്യൂ: ഞാനിതു വിശ്വസിക്കുന്നില്ല.

ഹെല: ആവാം. ആത്മരക്ഷയ്ക്കുവേണ്ടി മററു പോംവഴിയില്ലാത്ത ഘട്ടത്തിൽ ഒരു പക്ഷെ യുദ്ധമാവാം. മറെറാരുവഴിയുമില്ല. ശാന്തിയെ വീണ്ടെടുക്കാൻ വാളെടുത്തോളൂ. എന്നാൽ ശാന്തിയെ തകർക്കാൻ ശസ്ത്രമെടുക്കരുതു്. ശാന്തിയുടെ മടിത്തടത്തിൽ സുഖനിദ്രചെയ്യുന്ന രാജ്യത്തിന്റെ ഉറക്കണെത്തുന്നതു—നിശ്ചിന്ത ഹൃദയത്തിൽ വേദനയേല്പിക്കുന്നതു്—അഴകേറിയൊരു സംസ്കാരത്തിന്റെ കഴുത്തിൽ കത്തിവെയ്ക്കുന്നതു്—ന്യായമാണോ, അച്ഛാ, ഇതു ധർമ്മമാണോ?

സെല്യൂ: എനിക്ക മകളുടെ ഉപദേശമാവശ്യമില്ല. പണ്ടൊക്കെ അമ്മയുടെ ഉപദേശം കേട്ടു നടന്നു. ഇനിയീ വയസ്സുകാലത്തു മകളുടെ ഉപദേശം കേട്ടു നടക്കണമെന്നാണോ? അരിസ്റ്റോട്ടിൽ പറഞ്ഞിട്ടുണ്ടു്".

ഹെല: ഓ: അരിസ്റ്റോട്ടിലിന്റെ ഇല്ലാത്ത പ്രവചനവും, പാണിനിയുടെ ആദ്ധ്യാത്മിക വ്യാഖ്യാനവും കൂടിച്ചേർന്നു. ഇടക്കിടെ എനിക്കാത്മഹത്യചെയ്യാൻ തോന്നിപ്പോകാറുണ്ടു്".

സെല്യൂ: കാരണം?

ഹെല: അച്ഛാ, മലയും, കടലും, പുഴയുമല്ല മനുഷ്യന്റെ ദോഷവും അഹങ്കാരവുമാണീ വിശ്വപ്രപഞ്ചത്തെയതിരിട്ടു മാച്ചിരിക്കുന്നതു്".

സെല്യൂ: ശരി, മതി—എനിക്കൊന്നും കേൾക്കേണ്ട. ധാത്രീ. (ധാത്രി വരുന്നു.)

സെല്യൂ: കുട്ടിയുടെ അടുത്തിരിക്കൂ—ചെല്ലു ഹെലൻ, കിടന്നോളൂ. (പോകുന്നു.)

ഹെല: (മുകളിലേയ്ക്കു നോക്കി) ഹിംസ തന്റെ ആയിരം പടവും വിടർത്തി—ഉയർന്നുയർന്നു വരുന്നു. ലോകം മുഴു ഭയമായി അതിന്റെ മുമ്പിൽ അന്തംവിട്ടു നില്ക്കുന്നു—ഇല്ല ഒരു വഴിയുമില്ല—നടക്കൂ ധാത്രി. (ഇരുവരും പോകുന്നു.)

———

## രംഗം ൭.

(സ്ഥലം: യവനരാജ്യം; ഗ്രാമത്തിലെ നിർജ്ജനകുടീരത്തിലെ മുറി.

സമയം: പ്രഭാതം.)

(എൻറി ശോനസ്സും അമ്മയും സംസാരിച്ചുകൊണ്ടു പുറത്തേയ്ക്കു വരുന്നു.)

എൻറി: ഞാൻ നിങ്ങളെ തൊട്ടു വെള്ളംപോലും കുടിക്കയില്ല. ഞാനിതറിയാനാണു വന്നതു്. എൻറ അച്ഛനാരാണു്?

അമ്മ: നിൻറ പെററമ്മയാണു ഞാൻ. മാതൃസ്നേഹത്തിനു് ഒരു കടപ്പാടുമില്ലേ?

എൻറി: സ്നേഹത്തിനു്! (ചിരിച്ചു്) വഴിതെണ്ടുന്ന പിച്ചക്കാരനായി ലോകത്തിലേയ്ക്കു തള്ളി. ഒരു പിടി വററിനു വേണ്ടി ശ്വാനത്തിനെയെന്നപോലെ എന്നെ വിററുകളഞ്ഞു. ഇന്നു സ്നേഹത്തിൻറ വില ചോദിക്കുന്നു. നിങ്ങൾക്കു നാണമില്ലേ?

അമ്മ: എനിക്കു തെററുപററി. ഞാനക്രമം പ്രവർത്തിച്ചു. അതു വാസ്തവം. എങ്കിലും ക്ഷമിക്കപ്പെടാത്ത കുററമെന്തുണ്ടു്? ഹാ! മകനേ, കത്തിക്കാളുന്ന വിശപ്പിൻറ എരിപൊരി സഞ്ചാരം നീയെന്തറിഞ്ഞു. ആ ദുഃഖത്താൽ ഉന്മാദിനിയായി ഞാനാ ക്രൂരകൃത്യം ചെയ്തുപോയി. ആ സംഭവത്തിൻറ ശേഷം എത്രയെത്ര രാത്രികളിലാണു ഞാൻ കണ്ണീരുകൊണ്ടു തലയിണ നനച്ചിരിക്കുന്നതു്. എത്രയെത്ര മാസമാണു ഞാൻ ഊണും ഉറക്കവുമില്ലാതെ കഴിച്ചുകൂട്ടിയതു്. ഈ മുഖകമലം മനസ്സിൽ നിഴലിക്കുമ്പോഴെല്ലാം ഞാനിപ്രപഞ്ചത്തെ മറക്കാറുണ്ടു്. നിന്നെ വിററു് എനിക്കു കിട്ടിയതു് ഒരു പിടി വററാണു്. അതന്നുതന്നെ — അപ്പോൾതന്നെ — പശ്ചാത്താപത്തിൻറ വഹ്നിജ്വാലയിൽ

വെള്ളു വെള്ളിൾടിഞ്ഞും പോയി. വിശപ്പിന്റെ തീ എത്ര ഭയങ്കരമാണെന്നു നിനക്കറിയാമോ? ഇല്ല; നിനക്കതറിയില്ല.

ഹെൻറി: എന്നാൽ — അന്തർഗൂഢമായ ഈ ഘനവ്യഥ നിങ്ങളെന്തറിഞ്ഞു. ഈ മാനസികവ്യാധിയുടെ മർമ്മപീഡനങ്ങളെന്തറിഞ്ഞു? പരിഹാസത്തിന്റെ തല പൊക്കുന്നു. വെറും ഉന്മത്തനെപ്പോലെ, കത്തിയെരിയുന്ന ഉൽക്കപോലെ, ഞാനീലോകത്തിൽ ഓടിനടന്നു. സിംഹത്തിന്റെ ഗർജ്ജനങ്ങൾ, പുള്ളിപ്പുലിയുടെ പിളർന്ന വക്ത്രം, ഭോഗിജിഹ്വ, കനത്ത ഹിമപാതം, ശത്രുവിന്റെ പോർവാൾ ഒന്നും വകവെയ്ക്കാതെ ഈ ഉന്മാദത്തള്ളലിന്റെ പ്രഹരം സഹിച്ചു നാടുതോറും ചുറ്റിത്തിരിഞ്ഞു് ഇവിടെവന്നെത്തി. ഞാൻ സ്വന്തം ശൌര്യോത്സാഹങ്ങളാൽ പടനായകനായി. എന്നാൽ അന്നുമിന്നും ഒരു കളങ്കത്തിന്റെ കറുത്ത മുദ്ര എന്റെ നെറ്റിയിൽ മായാതെ കിടക്കുന്നു. ഹേ സ്ത്രീ പറയൂ — മറുപടി പറയൂ. എന്റെ അച്ഛനാരാണു്?

അമ്മ: ക്ഷമിയ്ക്കൂ മകനേ, പറയാം.

ഹെൻറി: ക്ഷമിക്കാനൊന്നും എനിയ്ക്കില്ല; പറയൂ — എന്റെ അച്ഛനാരാണു്?

അമ്മ: (ആത്മഗതം) അതേ മുഖമാണിതു്. എത്രതവണ ഞാനീമുഖം സ്വപ്നം കണ്ടിട്ടുണ്ടു്. എത്രതവണ ഞാനിതിനെ മാറോടണച്ചു് അഗാധസ്നേഹത്തിൽ മുഴുകി സങ്കല്പചുംബനം പൊഴിച്ചിട്ടുണ്ടു്! എത്രതവണ.

ഹെൻറി: പറയൂ. എന്റെ അച്ഛനാരാണു്.

അമ്മ: അച്ഛനെപ്പറ്റി അറിയാൻ ഇത്രദാഹം. മകനേ, എന്നാലിക്കൺമുമ്പിൽ നില്ക്കുന്ന ഞാൻ നിന്റെ അമ്മയല്ലേ?

ഹെൻറി: അല്ല — അമ്മയല്ല. ആ ബന്ധം നിങ്ങൾതന്നെ അറുത്തുമുറിച്ചിട്ടു. ഈ ലോകത്തിൽവന്ന നിങ്ങൾ പൈശാചികകർമ്മം ആചരിച്ചു. അമ്മയായി സ്വന്തം സന്താനത്തെ വിററു.

അമ്മ: ആ കുറ്റത്തിനു മാപ്പുചോദിക്കുന്നു. മാപ്പു തരില്ലെങ്കിലോ ഒരു തവണ എന്നെ 'അമ്മ'യെന്നുവിളിയ്ക്കൂ—ഒരു തവണ—ഒരൊറ്റത്തവണ!

എൻറി: ഞാനിവിടേയ്ക്കു വന്നതു സ്ത്രീയുടെ ദീനവിലാപം കേൾക്കാനല്ല—പറയൂ. എന്റെ അച്ഛനാരാണ്?

അമ്മ: ഞാൻ നിന്റെയമ്മയല്ലേ?

എൻറി: ആയമ്മല്ല—

അമ്മ: ഞാൻ നിന്നെ പത്തുമാസം ചുമന്നുനടന്നിട്ടുണ്ട്. മുല നൽകിയിട്ടുണ്ട്. മാറോടണച്ച് ഉറക്കിയിട്ടുണ്ട്.

എൻറി: അതു കവിഞ്ഞ അനുഗ്രഹമായിപ്പോയി. നിങ്ങളെന്തുകൊണ്ടെന്റെ കഴുത്തറുത്തില്ല? നിങ്ങളെന്തുകൊണ്ടു പെറ്റുവീണ ഉടൻ എന്നെ കൊന്നില്ല. ഇങ്ങനെ ചെയ്യുന്നതിലും എത്ര പുണ്യമായിരുന്നു ആ ശിശുഹത്യ!

അമ്മ: മകനേ!

എൻറി: എന്റെ അച്ഛനാരാണ്. വേഗം പറയൂ. വേഗമാവട്ടെ. അല്ലെങ്കിൽ ഞാൻ ഭ്രാന്തനായിപ്പോവും—പറയൂ; എന്റെ പിതാവാരാണ്?

അമ്മ: ശരി, എന്നാൽ കേൾക്കൂ. ഇത്രയും ദിവസം ഞാനതു പറയാതിരിക്കുവാൻ കാരണം അന്നു ഞങ്ങൾ തമ്മിൽ വിവാഹം കഴിഞ്ഞപ്പോൾ—

എൻറി: അപ്പോൾ വിവാഹം കഴിഞ്ഞിരുന്നു?

അമ്മ: എനിക്കന്നു വെറും പതിനാറുവയസ്സായിരുന്നു. അദ്ദേഹം പറഞ്ഞതെല്ലാം, അതു ഞാൻ കണ്ണടച്ചു വിശ്വസിച്ചു. ഞങ്ങളുടെ വിവാഹം വെറും ഗാന്ധർവ്വവിവാഹമായിരുന്നു.

എൻറി: വിവാഹം കഴിഞ്ഞിരുന്നു!

അമ്മ: പിന്നീട് അദ്ദേഹം വലിയ തറവാട്ടിലെ ഒരു സ്ത്രീയെ കല്യാണം കഴിച്ചു; എന്നെ ഉപേക്ഷിച്ചു എന്നെ മറന്നു. ആ കഠിനഹൃദയനായ മനുഷ്യൻ!

ഹ്വെന്റി: വിവാഹം കഴിഞ്ഞിരുന്നു. ആവൂ! ഹെലൻ നിന്റെ പ്രണയപാത്രത്തിന് അനർഹനല്ല ഒരുവനു ഭാഗ്യമായി.

ഹ്വെന്റി: എന്നാണ വിവാഹിതനായതു്!

അമ്മ: ആരുടെ പേരാണു നീ ഉച്ചരിച്ചതു്?

ഹ്വെന്റി: എന്റേതാണ്. സഖ്യകാരന്റെ പേരാണു ഉച്ചരിച്ചതു്.

അമ്മ: ആ പേര് നീ എങ്ങിനെ പരിചയപ്പെട്ടു? ഞാനപ്പേര് പുറത്തുവിട്ടില്ലല്ലോ.

ഹ്വെന്റി: ഞാനവരെ അറിയും എന്നോ? ഞാനദ്ദേഹത്തിന്റെ കീഴിൽ സേനാപതിയായിരുന്നു.

അമ്മ: (സോത്കണ്ഠം) അദ്ദേഹത്തിന്റെ കീഴിലോ; എന്നിട്ടും തിരിച്ചറിഞ്ഞില്ലേ?

ഹ്വെന്റി: (സാശങ്കം) ഇല്ല. തിരിച്ചറിഞ്ഞില്ല.

അമ്മ: അദ്ദേഹവും തിരിച്ചറിഞ്ഞില്ല അല്ലേ? കഠിനഹൃദയൻ. സ്വന്തം സന്താനത്തെ തിരിച്ചറിയാത്ത കഠിനൻ! ഒരു ലക്ഷമാളുകളുടെ കൂട്ടത്തിൽനിന്നു ഞാനെന്റെ സ്വന്തം മകനെ ഒരൊറ്റ നോട്ടത്തിൽ തിരിച്ചറിയും. അവനെത്ര മുതിർന്നാലും ശരി, എത്ര ദിവസങ്ങൾക്കുശേഷം കണ്ടാലും ശരി!

ഹ്വെന്റി: നിങ്ങൾ പറയുന്നതൊന്നും എനിക്കു മനസ്സിലാവുന്നില്ലല്ലോ. വെറും ഉന്മാദിനിയുടെ ദീനപ്രലാപം. എന്താണു നിങ്ങൾക്കു ഭ്രാന്തുപിടിച്ചുവോ?

അമ്മ: അല്ലല്ല. ഞാൻ ഉന്മാദിനിയാണെന്നല്ല! എന്നാലിതെല്ലാം സംഭവങ്ങൾക്കു ശേഷം ഞാൻ ഉന്മാദിനിയായില്ല.

അതിലാണത്ഭുതം. അദ്ദേഹം ചക്രവർത്തി! ഞാൻ ചക്രവർത്തിയുടെ ധർമ്മപത്നി. അദ്ദേഹത്തിന്റെ പട്ടമഹിഷി. അതെ ഞാൻ വെറുമൊരു പിച്ചക്കാരി. കത്തിക്കാളുന്ന വിശപ്പടക്കാൻ സ്വന്തം സന്താനത്തെ വിൽക്കേണ്ടിവന്ന പിച്ചക്കാരി. (കരയുന്നു.)

ഹെൻറി: (ആത്മസ്വഗതം) ഇതെന്ത്?

അമ്മ: മകനേ സെല്യൂക്കസ് തന്നെയാണ് നിന്റെ അച്ഛൻ. (ഹെൻറി ശിരസ്സ് മുറുക്കിപ്പിടിച്ച് തളർന്നു നില്ക്കുന്നു; അമ്മയുടെ കാല്ക്കൽ വീഴുന്നു.)

ഹെൻറി: മാപ്പുതരൂ, അമ്മേ. ഞാനമ്മയോട് കടന്നു പറഞ്ഞുപോയി. ഹാ! പരിത്യജിക്കപ്പെട്ട, ഭാഗ്യംകെട്ട എന്റെ അമ്മേ......

അമ്മ: എല്ലാം അവിടെയിരിക്കട്ടെ. ഭാഗ്യം കെട്ടവളും പരിത്യജിക്കപ്പെട്ടവളുമാണെന്ന കഥ അവിടെ നില്ക്കട്ടെ. നിന്റെ കണ്ണിൽ ഇന്ന് ഞാൻ അമ്മ—വെറും അമ്മ മാത്രമാണ്. ഒരു തവണ അമ്മേ എന്നു വിളിക്കൂ. എല്ലാ ദുഃഖങ്ങളും എല്ലാ വേദനകളും നീങ്ങിപ്പോവട്ടെ. എനിക്കിനി മറ്റാശയില്ല- അമ്മയെന്ന ആ വിളികേട്ടാൽ—

ഹെൻറി: രാജവല്ലഭയായിരുന്നവർ ഇന്നീ നിലയിലായി —അയ്യോ അമ്മേ!

അമ്മ: വെറും അമ്മ. മറ്റൊന്നും വേണ്ട. അമ്മയെന്നു വിളിക്കൂ. അമ്മയെന്ന് ഉറക്കെ വിളിയ്ക്കൂ.

ഹെൻറി: എന്റെ അമ്മേ.

അമ്മ: ഒരു വട്ടം കൂടി. ഒരു വട്ടം കൂടി.

ഹെൻറി: ഇതെന്താണ്—അമ്മയുടെ കാലുകളിടറുന്നു. നിവർന്നു നില്ക്കാൻ പോലും കഴിയുന്നില്ല. വരൂ അമ്മേ. ഞാനമ്മയുടെ പരിശുശ്രൂഷ ചെയ്യാം. അമ്മേ!

അമ്മ: എന്റെ മകനെ ഒരു തവണകൂടി വിളിയ്ക്കു.

ഹെൻറി: അമ്മേ!

അമ്മ: മതി, മതി. ഇതാണെന്റെ സ്വർഗ്ഗം! എന്റെ തല ചുററുന്നു. മകനേ, ഹെൻറിഗോമസ് നീ എവിടെയാണു്?— മകനേ—

(കൈ പിടിക്കുന്നു)

ഹെൻറി: ഞാനിതാ; ഇവിടെ അടുത്തുണ്ടു്. ഇതാ—

(ഹെൻറിഗോമസ്സ് തളർന്നു ചായുന്ന അമ്മയെ താങ്ങിയെടുത്തു് നടന്നു പോകുന്നു)

## രംഗം ൪.

(സ്ഥലം—ചന്ദ്രഗുപ്തന്റെ കൊട്ടാരം.
സമയം—രാത്രി. ചന്ദ്രഗുപ്തൻ ഏകാകി)

ചന്ദ്ര: അവസാനം സൈന്യങ്ങളും നാട്ടുകാരും ശത്രുപക്ഷത്തിൽ ചേർന്നു. അകത്തും പുറത്തും ശത്രുക്കൾ. ഒക്കപ്പെടെ ഒരു ഗർഭം വിഷമം! ഇതു് പ്രകൃതിയുടെ തിരിച്ചടിയാണു്. എനിക്കു് മനസ്സിലായി! പ്രകൃതി തിരിച്ചടിക്കാതെ വിടില്ല. ആരു് ഹിതൈഷിയായിരുന്നുവോ ആ ആളെ ശത്രുവാക്കി നാട്ടിൽനിന്നു് ആട്ടിയോടിച്ചു. അതു് നാടു കടത്തലല്ലെങ്കിൽ മറെറന്താണു്? എത്ര ശരികേടോടുകൂടിയാണു് ആ ആത്മസുഹൃത്തു് എന്റെ മുമ്പിൽനിന്നു് മാഞ്ഞതു്? വിടവാങ്ങാനായി നിന്ന ആ അന്നത്തെ സംഭവം—ആ മുഖഭാവം—എല്ലാം ഇന്നോർമ്മവരുന്നു. അദ്ദേഹമെന്റെ മുഖത്തുനോക്കി ചോദിക്കുംപോലെ തോന്നുന്നു:—"ഇത്ര കൃതഘ്നനാണോ, ചന്ദ്രഗുപ്ത നിങ്ങൾ; ഞാനാണു് നിങ്ങൾക്കു് ആരെയും നല്ലിയവൻ—ആശ്രയസ്ഥാനം നല്ലിയവൻ—

സൈന്യങ്ങൾ നല്കിയവൻ; നിങ്ങൾക്കുവേണ്ടി ജീവിതമർപ്പിച്ചാൻ! നിങ്ങളെ മഗധ സിംഹാസനത്തിലിരുത്തുവാൻ, ഞാൻ മുമ്പിട്ടുവന്നു. അതിനുള്ള സമ്മാനമിതാണോ ചന്ദ്രഗുപ്ത." പ്രിയ സുഹൃത്തേ, ഈ സമയത്ത് താങ്കളുടെ ദർശനം ലഭിച്ചിരുന്നെങ്കിൽ ഹാ! ഞാനാപ്പുണ്യപാദങ്ങളിൽ സാഷ്ടാംഗം വീണു മാപ്പിരക്കുമായിരുന്നു. ഞാനിങ്ങനെ ഇന്നു പറയുമായിരുന്നു:—സാമ്രാജ്യം പോകട്ടെ; ജീവിതം പോകട്ടെ. താങ്കൾ മാത്രം മാപ്പ് തന്നാൽ മതി. ഇത്രമാത്രം കേൾക്കാനാശിക്കുന്നു—"ഞാൻ ക്ഷമിച്ചിരിക്കുന്നു—" സാമ്രാജ്യം ഛിന്നിച്ചിതറിപ്പോവട്ടെ. എന്നാൽ ഞാൻ യുദ്ധം ചെയ്യില്ല. ഞാനൊറ്റയ്ക്കുതന്നെ പടവെട്ടും. അന്തിമേഘങ്ങളുടെ മണിമാളികപോലെ ശൂന്യതയിൽ മറഞ്ഞു പോകട്ടെ മഗധസാമ്രാജ്യം. എന്നാൽ ഞാൻ ക്ഷോഭിക്കുകയില്ല.

(ഒരു ഭടൻ വരുന്നു)

ചന്ദ്ര: ഓ: ഭടൻ! എന്താണു വിശേഷം?

ഭടൻ: നഗരത്തിന്റെ വടക്കെ കോട്ടമതിൽ തകർന്നു കഴിഞ്ഞു.

ചന്ദ്ര: നന്നായി—പോവൂ. എന്താണു മുഖത്തു നോക്കി മിഴിച്ചു നില്ക്കുന്നത്. പോവൂ.

ചന്ദ്ര: ഞാൻ യുദ്ധം ചെയ്യില്ല. (ഭടൻ പോകുന്നു.) ഞാൻ എന്നോടുതന്നെ പകരം വീട്ടും. (മറ്റൊരു ഭടൻ വരുന്നു.)

ഭടൻ: തിരുമേനി—

ചന്ദ്ര: നീയുമതാണ്; കടന്നു പോ.

ഭടൻ: ശത്രുക്കൾ—

ചന്ദ്ര: ശത്രുക്കൾ! ആരാണു ശത്രുക്കൾ? ശത്രുക്കളില്ല, അവരെല്ലാവരും ഉററ ബന്ധുക്കളാണ്. വരട്ടെ—നിനക്കു പോവാം (ഭടൻ പോകുന്നു)

ചന്ദ്ര: ശത്രുമിത്രഭേദമില്ലാത്തവനാണു് ഇന്നു ഞാൻ. അകത്തും പുറത്തും ശത്രുക്കൾ. മഗധാനഗരിയുടെ ഹൃദയത്തിൽ വെടിയേററമുണ്ടായിരിക്കുന്നു. ഈ കോളിളക്കത്തിനിടയിൽ ഞാനെന്നിരിക്കാനുള്ള അമരക്കാരനാരുണ്ടു്? തിരയടിയിൽ ഞാനിളകുന്നു. മുങ്ങട്ടെ, മുങ്ങട്ടെ. എന്തൊരാനന്ദമാണിതു്; ഒരു പ്രദേശത്തിനിനി ചാണക്യനില്ല. ആത്മാർപ്പണത്തിനു ചന്ദ്രകേതുവുമില്ല. മുങ്ങട്ടെ മുങ്ങിത്താഴട്ടെ.

(മൂന്നാമതൊരു ഭടൻകൂടി)

ചന്ദ്രഗു: അതാ — വേറൊരു ഭടനുംകൂടി എത്തിക്കഴിഞ്ഞു.

ഭടൻ: തിരുമേനി.

ചന്ദ്രഗു: ഇവിടെയൊരു തിരുമേനിയുമില്ല. (കഠോരസ്വരത്തിൽ) പോവൂ (പുറത്തു നോക്കി)

ചന്ദ്ര: ഇതാരുടെ ശബ്ദമാണിതു്. ഈ നാട്ടുപ്രദേശത്തു സമരഭേരി! എന്തു്. യുദ്ധകോലാഹലമാണല്ലോ. യുദ്ധം! ആരു്. ആരുമായിട്ടാണു യുദ്ധം? അതാ വീണ്ടും രണഭേരിനാദം. ചന്ദ്രഗുപ്ത, താൻ ജീവിച്ചിരിക്കുകയോ, മരിക്കുകയോ? ഈ യുദ്ധഭേരിനാദം ചെവിട്ടിൽ വന്നലച്ചിട്ടും നീ ശവത്തെപ്പോലെ ഇളകാതിരിക്കുന്നു. അതാ നിന്റെ പടയാളികൾ പോർക്കളത്തിൽ നിന്നു് അടരാടുന്നു! അവരോരോരുത്തരായി രാജ്യത്തിനു വേണ്ടി വീണുമരിക്കുന്നു. എന്നാൽ നീ സ്വന്തം മെത്തയിൽ കണ്ണടച്ചു് ഉറങ്ങുന്നു. എഴുന്നേല്ക്കൂ--ഉണർന്നെഴുന്നേല്ക്കൂ. ചിന്നിപ്പരന്ന രാജ്യത്തിന്റെ മീതെ വിദ്യുൽപ്രകാശം വീശിക്കൊണ്ടു് ഉയർന്നു പോവൂ. ഈ കൊടുങ്കാറ്റിന്റെ ഗർജ്ജനത്തിൽ, ശംഖനാദം മുഴക്കിക്കൊണ്ടു് ഉയർന്നെഴുന്നേല്ക്കൂ. പിന്നീടെല്ലാം പ്രളയകല്ലോലത്തിൽ അടിഞ്ഞു ചേരട്ടെ--"ജയിക്കട്ടെ! മഗധാരാജാവു ജയിക്കട്ടെ." (മുറ വരുന്നു.)

മുര: ചന്ദ്രഗുപ്ത, ഇതെന്താണിതു്?

ചന്ദ്രഗു: അമ്മ അനുഗ്രഹിയ്ക്കു. ഞാൻ പോയിവരട്ടെ.

മുര: എവിടേയ്ക്കു?

ചന്ദ്രഗു: പോർക്കളത്തിലേയ്ക്കു്. ഞാനീപോരിൽ മരിയ്ക്കും. ഇരുമ്പഴിക്കുള്ളിലിട്ടടക്കപ്പെട്ട സിംഹത്തെപ്പോലെ കുറേശ്ശ കുറേശ്ശയായി ഞാൻ കിടന്നു മരിക്കില്ല. യുദ്ധക്ഷേത്രത്തിൽ നക്ഷത്രമണി മണ്ഡപത്തിന്റെ ചുവട്ടിൽ--സ്വന്തം സൈന്യത്തിന്റെ നടുവിൽ--അടരാടിക്കൊണ്ടു ഞാൻ വീരനും മരിക്കും.

മുര: എന്തിനു വീണുമരിക്കുന്നു. ശത്രു ആർത്തടുക്കുന്നു. യുദ്ധം ചെയ്യൂ. നീ വീരനാണു്. എന്തിനു മരിക്കുന്നു?

ചന്ദ്രഗു: മറ്റൊരു പോംവഴിയുമില്ല. അകത്തും പുറത്തും ശത്രുക്കളാണു്. ആരാണു ശത്രു ആരാണു ബന്ധു. ഒന്നും തിരിച്ചറിയുന്നില്ല. ശത്രുസൈന്യം മഹാസമുദ്രംപോലെ.

മുര; എന്നാലും—

ചന്ദ്രഗു: ഇക്കാര്യത്തിൽ 'എങ്കിലും' എന്നൊന്നുമില്ല. ഞാൻ മരിക്കാനൊരുങ്ങിയിരിക്കുന്നു. യുദ്ധകോലാഹലം ശ്രവിക്കപ്പെടുന്നു. ആരവിടെ (ഭടൻ വന്നു് അഭിവാദ്യം ചെയ്യുന്നു.)

ചന്ദ്രഗു: എനിക്ക പോർക്കളത്തിലെത്തണം; അംഗരക്ഷകന്മാർക്ക കല്പനകൊടുക്കൂ. അതാ വീണ്ടും വീണ്ടും രണഭേരി മുഴങ്ങുന്നു. (ഭടൻ പോകുന്നു.) അണിയറയിൽ—'മഹാരാജ ചന്ദ്രഗുപ്തൻ ജയിക്കട്ടെ.'

ചന്ദ്ര: ഇതെന്താണിതു്. "മഹാരാജ ചന്ദ്രഗുപ്തൻ ജയിക്കട്ടെ." എന്താണു്? ഞാൻ സ്വപ്നം കാണുകയാണോ? അല്ലല്ല! ശത്രുകൾ കളിയാക്കുകയായിരിക്കാം. മഹാരാജ ചന്ദ്രഗുപ്തന്റെ വിജയങ്ങൾ ചാണക്യനോടും, ചന്ദ്രകേതുവിനോടുംകൂടി പൊയ്ക്കഴി

